



# പുനർ ജന്മം

## ചരിത്രപരമായ തെളിവുകൾ





അവതാരം വെളിപ്പെടുമേ എനതരുളാലെ (1):25:2.

**നമ്മുടെ ദിവ്യവാണികളാൽ കൽകി അവതാര മാഹാത്മ്യം പ്രസിദ്ധമാകും.**

**- സർവ്വാധികാരി പരമഗുരു ശിവദേവൻ**

**Punarjanmam Charithraparamaya Thelivukal** (Malayalam)
(Rebirth: Historical Evidences) [Digital Edition (Pdf)]
**Author : Kalki**

Published by:
**Kalkipuri**
Edavannappara, Malappuram Dt - 673645,
Kerala, India. Ph: 0483 2724372.
Whatsapp: 7907456154. shop.kalkipuri.com.
GSTIN: 32AOHPK0020P1Z7. Web: kalkipuri.com



Paperback 1st Edition Printed at: Royalia Offset Printers LLP, Valluvambram, Malappuram.
DTP & Design: Kalkipuri
Digital First Edition: 10 June 2021
Paperback First Edition: 22 Sep 2020.
Paperback First Edition Copies: 1000.

**Digital Edition (Pdf): Free**
**Paperback Price**: ₹ **200**.
Digital Edition ISBN: 9789354930010
Paperback ISBN: 9789354085055.






# ഉള്ളടക്കം

# ഈ പുസ്തകത്തിൽ

സാധാരണക്കാരെ സംബന്ധിച്ച്, പുനർജന്മമെന്ന സമസ്യയ്ക്കുള്ള ചരിത്രപരമായ ഉത്തരമാണ് ഈ പുസ്തകത്തിൽ. ഋഷിപ്രോക്ത താളിയോലകളിൽ നിന്നുമുള്ള ചരിത്രപരമായ തെളിവുകൾ അടങ്ങിയ ഉത്തരങ്ങൾ!!

പൂർവജന്മങ്ങളുണ്ടോ? പുനർജന്മങ്ങളുണ്ടോ?

ജന്മാന്തരങ്ങളിലൂടെ പ്രയാണം തുടരുന്ന ജീവന്റെ ഗതിവിഗതികൾ വ്യക്തമാകുന്നതിന് സൂക്ഷ്മജ്ഞാനദർശിത്വം ആവശ്യമുള്ളതും ദേവങ്കൽനിന്നുമുള്ള അനുവാദത്താൽ മാത്രം അറിയുന്നതുമാകയാൽ അത്യന്തം നിഗൂഢമായി വിലയിരുത്തപ്പെടുന്നു എന്നിരിയ്ക്കേ, സാധാരണക്കാർക്കുപോലും അറിയാൻ സാധിയ്ക്കുന്ന വിധത്തിൽ ചരിത്രപുരുഷന്മാരായ ശ്രീരാമനും ശ്രീകൃഷ്ണനും വിവേകനാന്ദനുമായെല്ലാം അവതരിച്ച് പ്രവർത്തിച്ച മഹാപ്രതിഭാസം വീണ്ടും പ്രവർത്തനസജ്ജമായതിന്റെ, പുനർജന്മത്തിന്റെ, അവതാരത്തിന്റെ ഔദ്യോഗിക വിവരങ്ങളാകുന്നു ഈ പുസ്തകത്തിൽ.

പുരാതന ഋഷി അഗസ്ത്യ മഹർഷി എഴുതിയ ശിവദേവ - പാർവതിദേവീ ദിവ്യസംഭാഷണം!!. പുരാതന ഋഷി വിശ്വാമിത്ര മഹർഷിയുടെ ദിവ്യവാണികൾ!!!

കൽകി അവതാര ചൈതന്യമാഹാത്മ്യം, ജനനതിയ്യതി (അവതാരസുദിനം), നക്ഷത്രം, നാമധേയങ്ങൾ, താളിയോല വായിക്കുമ്പോഴുള്ള വയസ്സ്, പൂർവ്വാവതാരങ്ങൾ, അവതാരദൗത്യം, മാതാപിതാക്കളുടെ നാമധേയം തുടങ്ങിയവയെക്കുറിച്ചുള്ള ശിവദേവ-പാർവതിദേവീ ദിവ്യസംഭാഷണങ്ങളും കൗശികൻ എന്ന വിശ്വാമിത്ര മഹർഷിയുടെ ദിവ്യവാണികളും പുരാതന നാഡി താളിയോലകളിൽ ആദിതമിഴ് ഭാഷയിലുള്ള ശ്ലോകങ്ങളായാണ് എഴുതിയിട്ടുള്ളത്.

കൽകി ചരിതം എഴുതിയ ആദിതമിഴ് ഭാഷയിലുള്ള ശ്ലോകങ്ങളും (മലയാളത്തിൽ), അവയുടെ മലയാള അർത്ഥം സഹിതമുള്ള പദാനുപദ ഗദ്യവിവർത്തനവും വിവരണവുമാണ് ഈ പുസ്തകത്തിൽ.

ചരിത്രപുരുഷന്മാരായ ശ്രീരാമനും ശ്രീകൃഷ്ണനും വിവേകാനന്ദനും പുനർജനിച്ചതിന്റെ കൃത്യമായ തെളിവുകളാണ് ഈ പുസ്തകത്തിൽ!!!

അഗസ്ത്യ മഹർഷിയും വിശ്വാമിത്ര മഹർഷിയും എഴുതിയ മൂലസംസ്കൃത താളിയോലകൾ ഇപ്പോൾ ലഭ്യമല്ല. ആദിതമിഴ് വിവർത്തനം നാഡിതാളിയോലകൾ എന്ന് അറിയപ്പെടുന്നു.

17 വയസ്സ് മുതൽ പ്രവർത്തിച്ചുകൊണ്ടിരിയ്ക്കേ, 1998 മെയ് 24-ാം ന് 28-ാമത്തെ വയസ്സിൽ കൽകി അവതാര പ്രഖ്യാപനം. അന്നേ ദിവസം ഭാരതാംബയോട് എന്ന ആദ്യത്തെ സുവനീർ പ്രസിദ്ധീകരിച്ചു. 1998 നവംബർ 18-ാം തിയ്യതിയിലെ യുഗധർമ്മ എന്ന രണ്ടാമത്തെ സുവനീറിൽ ലോകം 2033-ാം നു മുമ്പായി എന്ന പ്രധാന ലേഖനവുമുണ്ടായിരുന്നു. തുടർന്ന്, 2000ൽ കൽകി ഭഗവാൻ യുഗധർമ്മ എന്ന രജിസ്ട്രേഡ് മാസികയിൽ യഥാർത്ഥ ശ്രീരാമ ചരിതം പ്രഥമ ഘട്ട സുപ്രധാന രംഗം, ദ്രൗപദീപതി അർജുനൻ മാത്രം എന്നീ പൂർവ്വാവതാര ചരിത യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തിയ ലേഖനങ്ങൾ കൽകി പ്രസിദ്ധീകരിച്ചിരുന്നു. 2004 ലാണ് കൽകിയുടെ നാഡി താളിയോലകൾ വായിയ്ക്കുന്നത്. തുടർന്ന് 2013 ജൂലായ് 4ന് കൽകിയുടെ രാഷ്ട്രീയകാണ്ഡം വായിച്ചു.

1999 ജൂലായ് 6 ലെ കേരള ഗസറ്റ്പ്രകാരം ഗോപകുമാർ എന്ന പേരും ഒപ്പും മാറ്റി അഖിലാനന്ദ സ്വാമി എന്ന പേരും പുതിയ ഒപ്പും സ്വീകരിച്ചു. വീണ്ടും 2000 ജനവരി 11ലെ കേരള ഗസറ്റ്പ്രകാരം അഖിലാനന്ദ സ്വാമി എന്ന പേരും ഒപ്പും മാറ്റി Kalki എന്ന പേരും പുതിയ ഒപ്പും സ്വീകരിച്ചു. ഇനീഷ്യലില്ല. ഇപ്പോഴത്തെ നാമധേയം: Kalki. ●




സംക്ഷിപ്തം

## ലോകത്തിലെ ഏറ്റവും വലിയ മഹാത്ഭുതമാണ് നാഡി ജ്യോതിഷം എന്ന് അറിയപ്പെടുന്ന പുരാതന നാഡി താളിയോലകൾ.

പുരാതന കാലത്ത് ജ്യോതിർമണ്ഡലമായ ശിവലോകത്തിൽ വെച്ച് സർവ്വാധികാരിയും പരമഗുരുവുമായ ശിവദേവൻ പാർവ്വതിദേവിയോട് ഈ പുതിയ കാലഘട്ടത്തിൽ ജനിയ്ക്കുന്ന അനവധി ആളുകളെക്കുറിച്ച് അറിയിച്ചത്, ഈ ഭൂമിയിൽവെച്ച് ധ്യാനത്തിൽ ദർശിച്ച അഗസ്ത്യൻ, കൗശികൻ എന്ന വിശ്വാമിത്രൻ, വസിഷ്ഠൻ തുടങ്ങിയ മഹർഷിമാർ ശിവദേവന്റെ ആജ്ഞപ്രകാരം അവ കൃത്യമായി താളിയോലകളിൽ സംസ്കൃത ഭാഷയിൽ എഴുതിവെച്ചു. പിന്നീട് ശരഭോജി രണ്ടാമൻ പണ്ഡിതരുടെ സഹായത്തോടെ നാഡി താളിയോലകൾ എന്നും നാഡി ജ്യോതിഷം എന്നും പേരിൽ ആദിതമിഴ് ഭാഷയിലേയ്ക്ക് തർജ്ജമ ചെയ്തതിനു ശേഷം മൂല സംസ്കൃത താളിയോലകൾ നശിപ്പിക്കുകയും ചെയ്തു.

ഔദ്യോഗികമായി എല്ലാം മുൻകൂട്ടി തീരുമാനിച്ചതാണെന്നും അത് മാത്രമേ സംഭവിയ്ക്കുന്നുള്ളൂവെന്നും, യാദൃ

# നാഡി താളിയോലകളുടെ ചരിത്രം

– കൽകി

തഞ്ചാവൂർ രാജാവ് ശരഭോജി രണ്ടാമൻ (1777 - 1832) പണ്ഡിതരുടെ സഹായത്തോടെ നാഡിജ്യോതിഷം അഥവാ നാഡിതാളിയോലകൾ എന്ന പേരിൽ ആദിതമിഴ് ഭാഷയിലേയ്ക്ക് തർജ്ജമ ചെയ്തു. ധാരാളം കൂട്ടിച്ചേർക്കലുകൾ വരുത്തി, സാധാരണ ജ്യോതിഷ രീതിയിലേയ്ക്ക് മാറ്റി ദോഷപരിഹാരത്തിനുവേണ്ടി മാന്ത്രിക-താന്ത്രിക ആചാരങ്ങൾ കൂട്ടിച്ചേർത്ത് തീർത്തും നിന്ദ്യമായ വിധത്തിൽ

**ശ്ചികതയല്ല പ്രാപഞ്ചിക പ്രതിഭാസങ്ങൾക്ക് അടിസ്ഥാനമെന്നും വ്യക്തമാക്കുന്നതിനുള്ള ചരിത്ര സാക്ഷ്യമായി നിലനിൽക്കുന്നു സർവാധികാരി പരമഗുരു ശിവദേവന്റെ ദിവ്യവാണികൾ.**

**ശാസ്ത്ര പുരോഗതിയുടെ പാരമ്യതയിലെത്തിയെന്ന് അവകാശപ്പെടുന്ന ഈ വേളയിൽ ജീവന്റെ ഗതിവിഗതികളേയും ആത്മാവിന്റെ പ്രയാണങ്ങളേയും പൂർവ്വജന്മ–പുനർജന്മ പ്രതിഭാസങ്ങളേയും പ്രപഞ്ചവിസ്മയമെന്ന മണിച്ചെപ്പിലൊതുക്കി, ആദ്ധ്യാത്മികമെന്നോ മതപരമെന്നോ വിശ്വാസ സംഹിതകളെന്നോ വേർതിരിയ്ക്കാതെ സുപ്രധാനമായും അറിഞ്ഞിരിക്കേണ്ട ജീവന്റെ ശാസ്ത്രമാണിതെന്ന് പ്രഖ്യാപിക്കുകയാണ് സർവ്വാധികാരി പരമഗുരു ശിവദേവൻ.**

**നിഷ്കളങ്ക ഭക്തിയോടെ കഠിനവ്രതങ്ങൾപോലും അനുഷ്ഠിക്കുന്നത് ദേവപ്രീതിയ്ക്കും ദേവങ്കലുള്ള ഭക്തരുടെ പ്രത്യേക പട്ടികയിൽ ഉൾപ്പെടുന്നതിനും ജീവന്റെ മേൽഗ**

ആക്കിത്തീർത്ത്, പരിപാവനമായ ഭഗവദ് ആജ്ഞയെ തെറ്റി ദ്ധരിപ്പിക്കുന്നവിധത്തിൽ കച്ചവടച്ചരക്കാക്കി അവഹേളി ക്കുവാൻ ശ്രമിച്ച ശരഭോജി രണ്ടാമനും സംഘവും, മൂല ഗ്രന്ഥങ്ങൾ പരിശോധിച്ച് തെറ്റായ വിവരങ്ങൾ ചേർത്തത് തിരിച്ചറിയാതിരിക്കുന്നതിനുവേണ്ടി മൂലസംസ്കൃത താളി യോലകൾ നശിപ്പിക്കുകയും ചെയ്തു.

ശിവദേവന്റേയും പാർവതി ദേവിയുടേയും ദിവ്യസംഭാഷ ണങ്ങളെ ശരഭോജി രണ്ടാമനും സംഘവും മഹാശിവ നാ ഡി തുല്യം, സൂക്ഷ്മം, സൂക്ഷ്മാൽസൂക്ഷ്മം, ജ്ഞാന ആ ശി, പൊതുവിൻസേവൈകാണ്ഡം എന്നിങ്ങനെ വിവിധ അ ദ്ധ്യായങ്ങളായി വേർതിരിയ്ക്കുകയും, അഗസ്ത്യൻ, കൗശി കൻ എന്ന വിശ്വാമിത്രൻ, വസിഷ്ഠൻ, ഭൃഗു മുതലായ മഹ ർഷിമാരുടെ പേരിൽ പ്രത്യേകമായി താളിയോലകൾ നിർ മ്മിക്കുകയും ചെയ്തു. പിന്നീട് ബ്രിട്ടീഷുകാർ കൈവശപ്പെ

**സംക്ഷിപ്തം**

**തിയ്ക്ക് വേണ്ടിയുമാണെന്നും വിശ്വസിച്ച് ആചരിച്ച ഒരു ജനത അറിയാതെപോകുന്നു, അങ്ങനെ പ രിഗണിക്കപ്പെട്ടതിന്റെ പ്രത്യക്ഷ തെളിവുകൂടിയാകുന്നു അഥവാ സർട്ടിഫിക്കറ്റുകൂടിയാകുന്നു പുരാതന കാലത്ത് ശിവലോകത്തിൽവെച്ച് ശിവദേവൻ പാർവതി ദേവിയോട് ഭക്തരെക്കുറിച്ച് ജാതി മത വേർതിരിവുകൾ യാതൊന്നുമി ല്ലാതെ അറിയിച്ചത് ഋഷിമാരായ അഗസ്ത്യനും വിശ്വാമി ത്രനും വസിഷ്ഠനുമെല്ലാം സംസ്ക്കൃതത്തിൽ എഴുതിവെ ച്ചിരുന്നതിന്റെ ആദിതമിഴ് വിവർത്തനമായ പുരാതന നാഡി താളിയോലകളെന്ന്.**

**ധാരാളം ഭക്തരെ ദേവങ്കൽ പ്രത്യേകം പരിഗണിച്ചതിന്റെ പ്ര ത്യക്ഷ തെളിവുകൂടിയായ നാഡി താളിയോലകളിലെ ശി വദേവന്റെ ആജ്ഞയെ നിന്ദിക്കുന്നതിനുവേണ്ടിയാണ് നാ ഡിതാളിയോലകൾ അത്ഭുത ഫലപ്രാപ്തിയ്ക്കും സാധാ രണ (ഗ്രഹചലനങ്ങളെ പറ്റി പഠിയ്ക്കുന്ന) ജ്യോതിഷത്തിൽ കൂട്ടിച്ചേർത്തതുപോലെ തന്നെ ദോഷങ്ങൾ അറിയുന്നതി**



**ആരുടെയെല്ലാം നാഡി താളിയോലകളുണ്ടോ അവർക്കെല്ലാം സൗജന്യമായി നാഡി താളി യോലകളിലെ വിവരങ്ങൾ അറിയുന്നതിന് ആദിത മിഴ് ഭാഷയിൽ പരിണിതപ്രജ്ഞരായ നാഡി റീഡർ മാർക്ക് സർക്കാർ ശമ്പളം കൊടുക്കണം. സർക്കാർ നാഡി താളിയോലകൾ ഏറ്റെടുക്കരുത്. നാഡി താളി യോലകളുടെ ഇപ്പോഴത്തെ സൂക്ഷിപ്പുകാരായ ഉടമ സ്ഥർക്ക് അർഹമായ ബഹുമാനത്തോടെ സാമ്പത്തി ക സഹായവും സുരക്ഷിതത്വവും അനുവദിക്കുക.**

നും പലവിധ ക്രിയകളിലൂടെ പരിഹാരങ്ങൾചെയ്ത് കാര്യലാഭം നേടുന്നതിനും വേണ്ടിയെന്ന് കൂട്ടിച്ചേർത്തത്.

ഇതുവരേയുള്ള ഭക്തി പ്രത്യേക പരിഗണനകൾക്ക് അർഹമാക്കിയിട്ടുണ്ടെന്നും പൂർവ്വജന്മങ്ങളിലെ ചില ചെയ്തികൾ (ചിലർക്ക്) അപാകതകൾക്ക് കാരണമായിട്ടുണ്ടെന്നും തുടർന്നുള്ള ജീവിതത്തിൽ ശ്രദ്ധയോടെ കർമ്മശുദ്ധിക്ക് പ്രാധാന്യം കൊടുത്തുകൊണ്ടായിരിയ്ക്കണം പ്രവർത്തിക്കേണ്ടതെന്നും ജീവന്റെ പ്രയാണം ഒരു ജന്മംകൊണ്ട് അവസാനിയ്ക്കുന്നതല്ലെന്നും അനവധി ജന്മങ്ങളിലൂടെ കടന്നുപോകേണ്ടതുണ്ടെന്നും ഓർമ്മപ്പെടുത്തുകയാണ് സർവ്വാധികാരി പരമഗുരു ശിവദേവൻ എന്ന പരമപ്രാധാന്യമർഹിയ്ക്കുന്ന കാര്യത്തെ മറച്ചുവെക്കുന്നതിനുവേണ്ടി കൂട്ടിച്ചേർത്തതാണ് ദോഷപരിഹാരങ്ങൾ.

ഒരാളുടെ നാഡി താളിയോല ലഭിച്ചു എന്നതിനർത്ഥം ജാതി മത വേർതിരിവുകൾ യാതൊന്നുമില്ലാതെ ദേവങ്കലുള്ള ഭക്തരുടെ പ്രത്യേക പട്ടികയിൽ പ്രാധാന്യത്തോടെ ആ വ്യക്തിയുമുണ്ട് എന്നതാകുന്നു. മഹാഭാഗ്യം!! മഹാനു

ടുത്തിയെങ്കിലും അവർ അത് ഏതാനും കുടുംബങ്ങൾക്ക് വിറ്റു. ഇതാണ് ഇപ്പോൾ ലഭിക്കുന്ന നാഡി താളിയോലകൾ. തമിഴ്നാട്ടിലെ വൈത്തിശ്വരൻകോവിൽ എന്ന സ്ഥലത്താണ് നാഡിതാളിയോലകൾ സൂക്ഷിച്ചിട്ടുള്ളത്.

ആദ്യകാലത്ത് ശിവദേവന്റേയും പാർവതി ദേവിയുടേയും ദിവ്യസംഭാഷണങ്ങൾ സംസ്കൃത ഭാഷയിൽ എഴുതിയ താളിയോലകൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. പുരാതന സംസ്കൃത താളിയോലകൾ നാഡി ജ്യോതിഷം എന്നും നാഡി താളിയോലകൾ എന്നും പേരിലാണ് ഇപ്പോൾ പ്രചരിപ്പിക്കുന്നത്. യഥാർത്ഥത്തിൽ, **ആത്യന്തികമായി, ഈ ലോകത്തെ സംബന്ധിച്ച ശിവദേവന്റെ ദിവ്യമായ ആജ്ഞകൾ രേഖപ്പെടുത്തിയ പ്രാപഞ്ചിക കോടതിയുടെ ഉത്തരവുകളായിരുന്നു അഗസ്ത്യൻ, വിശ്വാമിത്രൻ, വസിഷ്ഠൻ തുടങ്ങിയ ഋഷിമാരെഴുതിയ സംസ്കൃത താളിയോലകൾ.**

**സംക്ഷിപ്തം**

**ഗ്രഹം!! ജന്മാന്തരങ്ങളായി തുടർന്നു വരുന്ന ഭക്തി ദേവങ്കൽ സ്വീകാര്യമായി എന്നറിയുന്ന നിമിഷമാണ്, ഒരു ഭക്തനോ ഭക്തയ്ക്കോ അവരുടെ നാഡി താളിയോല ലഭിയ്ക്കുക എന്നത്. അതിനുപകരം കാര്യങ്ങൾ സാധിയ്ക്കുന്നതിനും ദോഷപരിഹാരങ്ങൾക്കും ഭാവി അറിയുന്നതിനും അത്ഭുതഫലപ്രാപ്തിയ്ക്കും വേണ്ടിയുള്ളതാക്കി ധനസമ്പാദനത്തിനുള്ള കുടിലതന്ത്രങ്ങളിലൂടെ ശിവദേവനും ദേവിയും ഋഷിമാരും ആരെയൊക്കെയോ നാഡിതാളിയോലയെന്ന വ്യവസായം നടത്താൻ ഏൽപ്പിച്ചത് പോലെ തെറ്റിദ്ധരിപ്പിച്ച് സർവാധികാരിയും പരമഗുരുവുമായ ശിവദേവന്റെ ആജ്ഞകൾ രേഖപ്പെടുത്തിയ ജീവന്റെ മഹാശാസ്ത്രമായ നാഡിതാളിയോലകളുടെ മാഹാത്മ്യവും പ്രായോഗിക പ്രാധാന്യവും മറച്ചുവെയ്ക്കുവാനുണ്ടായ ശ്രമം തിരിച്ചറിയേണ്ടതുണ്ട്. ●**

**'സമയമാകുമ്പോൾ ലഭിക്കുന്നത്", 'സ്വയം തേടി വന്ന് വായിക്കുന്നത്" എന്നിവയാണ് നാഡി എന്ന പദത്തിന്റെ തമിഴിലുള്ള അർത്ഥം.**

**ഒരു അദ്ധ്യായത്തിൽ നിരവധി ശ്ലോകങ്ങളുണ്ടാകും. ഓരോ വരിയിലും മൂന്ന് പദങ്ങൾ വീതമുള്ള നാല് വരികളാണ് ഒരു ശ്ലോകം. ഒരു ശ്ലോകത്തിന്റെ നാലാമത്തെ വരിയിലെ മൂന്നാമത്തെ പദമാണ് അടുത്ത ശ്ലോകത്തിന്റെ ഒന്നാമത്തെ വരിയിലെ ആദ്യത്തെ പദമായി സന്ദർഭത്തിന് യോജിച്ച വിധത്തിൽ സാധാരണയായി ചേർത്തിട്ടുണ്ടാവുക. ആദി തമിഴ് ഭാഷ (ചെന്തമിഴ്) വളരെ കഠിനവും ഹ്രസ്വവും എന്നാൽ അർത്ഥവ്യാപ്തിയുള്ളതുമാണ്. നാഡിതാളിയോലകളുടെ ഒരു കെട്ടിൽ നിരവധിപേരുടെ വിശദവിവരങ്ങൾ ചേർത്തിട്ടുണ്ടാകും. ഇത്തരത്തിലുള്ള അനവധി കെട്ടുകളാണുള്ളത്. അക്കങ്ങളും സാധാരണയായി അക്ഷരത്തിലാണ് ഉപയോഗിക്കുന്നത്. ഉദാഹരണമായി, വേദം എന്നതിന് നാല് എന്നാണർത്ഥം.**

**മറ്റൊന്നും അറിയിക്കാതെ വിരലടയാളം മാത്രം നൽകുമ്പോൾ നാഡിറീഡർ താളിയോലക്കെട്ടുകൾ പരിശോധിച്ച് ജനനതിയ്യതി, പേര്, നക്ഷത്രം ഗ്രഹനില മാതാപിതാക്കളുടെ പേര്, ഓല വായിക്കുമ്പോഴുള്ള വയസ്സ് മുതലായ വിശദവിവരങ്ങൾ വായിച്ചുതരുന്ന രീതി പ്രത്യേകം ശ്രദ്ധിയ്ക്കപ്പെടുന്നു. പുരുഷന്മാർ വലതും സ്ത്രീകൾ ഇടതും തള്ളവിരലടയാളമാണ് നൽകേണ്ടത്.**

ഇക്കാലത്ത് ജനിച്ച ധാരാളം പേരുടെ വിശദവിവരങ്ങൾ ഋഷിപ്രോക്തമായ നാഡി താളിയോലകളിൽ എഴുതിയിട്ടുണ്ട്. ഹിന്ദുക്കളെ ജാതി അടിസ്ഥാനത്തിലും, ഉദാഹരണമായി, നമ്പൂതിരിമാരെ മുൻകുലം അഥവാ കുലം നൻട്രായ് എന്നും, നായർ അഥവാ ഏറ്റവും മുൻകുലമായ നമ്പൂതിരി കുലത്തിന്റെ തൊട്ടുപിൻകുലമായ നായർ കുലത്തെ മുൻകുലത്തിൻ പിൻകുലം അഥവാ കുലമും പിൻമേൽ എന്നും, കൃസ്ത്യാനികളെ യേശുവർഗ്ഗമെന്നും, മുസ്ലീങ്ങളെ

നബിവർഗ്ഗമെന്നും കൃത്യമായി നാഡിതാളിയോലകളിൽ എ ഴുതിവെച്ചിട്ടുണ്ടാകും.

ഉദാഹരണമായി, കൽകിയുടെ അച്ഛന്റെ (രാമകൃഷ്ണൻ) മഹാശിവനാഡി സൂക്ഷ്മം താളിയോലയിൽ ''കുലം നൻട്രായ് മഹൻപിറപ്പായ് (3:2.)'' (നല്ല കുലത്തിൽ അഥവാ നമ്പൂതിരി കുലത്തിൽ ജനിച്ചു), ''തൊഹുക്കതൻ രാമകി രുട്ടിനൻ മഹൻതനക്ക് (5:2.)'' (മകന്റെ പേര് രാമകൃഷ്ണൻ) ''കൂറൈക്ക ദാമോദർ അത്തനക്ക് (5:3.)'' (അച്ഛന്റെ പേര് ദാ മോദരൻ-കിഴക്കുമ്പാട്ട് ഇല്ലത്ത് ദാമോദരൻ നമ്പൂതിരിപ്പാട്), ''കല്യാണി അണ്ണെയവൾ ശാരദതാരം (5:4.)'' (അമ്മയുടെ പേര് കല്യാണി. അതായത് ദാമോദരൻ നമ്പൂതിരിപ്പാടിന് സംബന്ധം വഴി-വേളിയല്ല-കല്യാണി എന്ന നായർ സ്ത്രീയി ലുണ്ടായതാണ് കൽകിയുടെ അച്ഛൻ രാമകൃഷ്ണൻ എന്ന ർത്ഥം. ഭാര്യയുടെ പേര് ശാരദ) എന്നും കൽകിയുടെ അമ്മ യുടെ മഹാശിവനാഡി സൂക്ഷ്മം താളിയോലയിൽ ''കുല മുംപിൻമേൽ (2:1:3)'' (നായർ ജാതി അഥവാ മേൽജാതി യായ നമ്പൂതിരി കുലത്തിന്റെ തൊട്ടുപിൻകുലം.), ''കൂറെ



Bundles of Nadi Palm Leaves
നാഡി താളിയോലകളുടെ കെട്ടുകൾ

മഹൾ ശരദാവേ എൻട്രുസൊല്ലെ (7:4.)'' (മകളെ ശാരദ എന്ന് വിളിക്കുന്നു), ''സൊല്ലത്തൻ ചെറുണ്ണി നായർതാനെ (8:1.)'' (അച്ഛന്റെ പേര് ചെറുണ്ണി നായർ. കൽകിയുടെ അമ്മയുടെ അച്ഛന്റെ പേരിനൊപ്പം ജാതിയുടെ പേരുകൂടി ചേർത്തത് ശ്രദ്ധിയ്ക്കുക.), ''സിറപ്പുടനെ കല്യാണി അ ണ്ണെകണ്ട് (8:2.)'' (അമ്മയുടെ പേര് കല്യാണി), ''നല്ലതൊരു രാമകിരുട്ടിന കാന്തനാഹെ (8:3.)'' (ഭർത്താവ് രാമകൃഷ്ണൻ) എന്നും കൊടുത്തത് ആരുടെ താളിയോലയാണോ വായി യ്ക്കുന്നത് ആയതിന്റെ കൃത്യതയ്ക്ക് വേണ്ടിയാണെന്നത് അറിഞ്ഞിരിക്കണം.

ഇന്നത്തെ കാലത്തെ സാമുഹികാവസ്ഥകളെക്കുറിച്ചുള്ള കൃത്യതയ്ക്കുവേണ്ടിയാണ് ജാതിയെക്കുറിച്ചും മതത്തെക്കു റിച്ചും ഭഗവാൻ ശിവദേവൻ അറിയിയ്ക്കുവാൻ കാരണം. ജാതി മതഭേദങ്ങളെ അംഗീകരിക്കുവാനല്ല. സഹസ്രാബ്ദ ങ്ങൾക്കുമുമ്പ്, ശിവദേവൻ അറിയിച്ചത് ഇന്നത്തെ കാ ലത്തെ ജനങ്ങളുടെ ജീവിതരീതി ഏതൊരുവിധത്തിൽ നി ലനിൽക്കുമെന്ന് തിരിച്ചറിഞ്ഞിട്ട് തന്നെയാണെന്നതിനു വേ ണ്ടിയാണ് ഇപ്രകാരം ജാതിയുടേയും മതത്തിന്റേയും പേരു കൾ സഹിതം അറിയിയ്ക്കുവാൻ കാരണം.

കൽകിയുടെ മഹാശിവനാഡി ദേവരഹസ്യ കാണ്ഡം (സൂക്ഷ്മാൽസൂക്ഷ്മം) അദ്ധ്യായത്തിൽ ശിവദേവൻ പാ ർവതിദേവിയോട് കൽകിയെക്കുറിച്ച് അറിയിച്ചത് ''ശാതി മതം കടന്തുതാൻ യേഹംഎൻട്ര് (1):8:4. യേഹംഎൻട്ര് വി ളങ്കീടുമെ കരുണയാലേ (1):9:1.'' (നമ്മുടെ അനുഗ്രഹത്താൽ കൽകി ജാതിമതങ്ങൾക്കതീതമായ് ഏകത്വത്തിൽ നിലകൊ ള്ളുന്നു) എന്നാണ്. അതിനർത്ഥം, സർവാധികാരി പരമഗു രു ശിവദേവൻ ജാതിമതങ്ങളെ പ്രോത്സാപ്പിയ്ക്കുകയല്ലായെ ന്നും, എന്നാൽ നിലവിൽ നിലനിൽക്കുന്ന നീചമായ അവ സ്ഥയെക്കുറിച്ച് കൃത്യതയോടെ അറിയിയ്ക്കുകയാണ് ചെ യ്തതെന്നുമാണ്. പരിവർത്തനത്തിനായി ദശമാവതാര ദൗ ത്യത്തിൽ നടപ്പാക്കേണ്ടതായ സുപ്രധാന കാര്യവും ഇവിടെ

സൂചിപ്പിയ്ക്കപ്പെടുന്നു.

**വിവർത്തനം ചെയ്യുന്നവരുടെ സുപ്രധാനമായ കർത്തവ്യമാണ് മൂലഗ്രന്ഥം നിലനിർത്തുക എന്നത്. മൂലഗ്രന്ഥവുമായി വിവർത്തനത്തിന് ഏതെങ്കിലും വിധത്തിൽ വ്യത്യാസമുണ്ടെങ്കിൽ അഥവാ വിവർത്തകന്റെ അറിവില്ലായ്മയാൽ സംഭവിക്കുന്ന പിഴവുകൾ തിരിച്ചറിയണമെങ്കിൽ മൂലഗ്രന്ഥം നിർബന്ധമായും നിലനിർത്തിയിരിയ്ക്കണം.**

**മൂലസംസ്കൃത താളിയോലകൾ ഭാഗികമായി നശിച്ചിരുന്നുവെങ്കിൽ പുതിയ താളിയോലകളിൽ സംസ്കൃതത്തിൽ തന്നെ പ്രസ്തുത വിവരങ്ങൾ അതേപ്രകാരം എഴുതി സൂക്ഷിയ്ക്കാമായിരുന്നു. മൂലസംസ്കൃത താളിയോലകൾ അവ്യക്തമായിരുന്നുവെങ്കിൽ ആദിതമിഴ് ഭാഷയിലേയ്ക്ക് വിവർത്തനം ചെയ്യുവാൻ സാധിക്കുമായിരുന്നില്ല. മൂലഗ്രന്ഥം നശിപ്പിച്ചാൽ പിന്നെ ലഭിക്കുന്നത് വിവർത്തനം ചെയ്തത് മാത്രമായിരിക്കും. അപ്പോൾ യാതൊരു കാരണവശാലും സാധാരണ അറിവിനാൽ മൂലഗ്രന്ഥത്തിൽനിന്നും വ്യത്യസ്തമായി കൂട്ടിച്ചേർത്തത് എന്തെല്ലാമെന്ന് തിരിച്ചറിയുവാൻ സാദ്ധ്യമല്ല. പരിഭാഷകരുടെ ഇത്തരം ദുരുദ്ദേശ്യങ്ങളെ തിരിച്ചറിയാത്ത സാധാരണക്കാർ വിവർത്തനത്തെ യഥാർത്ഥ ഗ്രന്ഥമായി കാണും. അതിനാൽ വിവർത്തനത്തിൽ തെറ്റുകളുണ്ടെങ്കിൽ അത് യഥാർത്ഥ ഗ്രന്ഥകാരന്റെ അഥവാ അറിയിച്ച ആളുടെ പിഴവായോ അറിവില്ലായ്മയായോ കണക്കാക്കുകയും ചെയ്യും. ഇതാണ് നാഡിതാളിയോലകൾക്കും സംഭവിച്ചത്.**

ജ്യോതിർമണ്ഡലമായ ശിവലോകത്തിൽ വസിക്കുന്ന ഭഗവാൻ ശിവദേവൻ പരമഗുരുവും സർവ്വജ്ഞനും സർവ്വാധികാരിയുമാകുന്നു. അവിടുന്ന് അറിയിക്കുന്നത് യാതൊരു കാരണവശാലും തെറ്റുകയില്ല. പക്ഷേ അവിടുത്തെ ആജ്ഞകളെ നാഡിജ്യോതിഷമെന്ന പേരിൽ ആദിതമിഴ് ഭാഷയിലേയ്ക്ക് വിവർത്തനം ചെയ്തവർ പലവിധത്തിലുള്ള തെറ്റായ വിവരങ്ങളും കൂട്ടിച്ചേർത്ത് വികലമാക്കിയതിനാൽ,

ഇന്ന് നാഡിതാളിയോല ലഭിക്കുന്ന ചിലർക്ക് അവരുടെ ഭാവി സംബന്ധിച്ച വിവരങ്ങൾ വിശ്വസിക്കുവാൻ പ്രയാസകരമായ സാഹചര്യം ഉണ്ടായിത്തീർന്നിരിയ്ക്കുന്നു എന്നത് അവഗണിക്കുവാൻ വയ്യ. ഈ പ്രപഞ്ചത്തെ സംബന്ധിച്ച്, സർവാധികാരി പരമഗുരു ശിവദേവന് ഏതൊരു ദോഷത്തേയും ദുരിതത്തേയും പരിഹരിക്കുവാനുള്ള അധികാരവും ശക്തിയുമുണ്ട്.

ശിവദേവന് സ്വന്തം തീരുമാനപ്രകാരം ഉപാധിരഹിതമായി ഏതൊരു ദോഷത്തേയും ദുരിതത്തേയും പരിഹരിക്കുവാനും ആവശ്യമായ സന്ദർഭത്തിൽ അനുയോജ്യമായി ശിക്ഷിക്കുന്നതിനും പരിപൂർണ്ണ പരമാധികാരമുണ്ട്. ഉപാധിരഹിതമെന്നാൽ ക്രിയാദികളിലൂടെയുള്ള പരിഹാരങ്ങൾ ആവശ്യമില്ല എന്നർത്ഥം. സർവ്വാധികാരിയായ ശിവദേവന്റെ ആജ്ഞ തന്നെ ഏറ്റവും വലിയ പരിഹാരം.

സർവ്വാധികാരിയായ ശിവദേവനും സംരക്ഷണാധികാരി



Aadi Tamil stanzas written in Nadi Palm Leaves
ആദി തമിഴ് ശ്ലോകങ്ങൾ എഴുതിയ നാഡി താളിയോല

യായ വിഷ്ണുദേവനും ആരുടേയും ദോഷങ്ങൾ ക്രിയാദികളിലൂടെ പരിഹരിക്കേണ്ട ആവശ്യമില്ല. ഏതൊരു പരിഹാരക്രിയയും ശിവദേവന്റേയും വിഷ്ണുദേവന്റേയും സംപ്രീതിയ്ക്കുവേണ്ടിയാണ് എന്നിരിയ്ക്കേ, ശിവദേവനും വിഷ്ണുദേവനും സ്വയം പരിഹാരം നടപ്പിൽവരുത്തുവാൻ പൂജാദിപരിഹാരങ്ങൾ ആവശ്യമാണെന്ന് അവർതന്നെ പറയുന്നതുപോലെ കൂട്ടിച്ചേർത്തത്, സമ്പന്നനെ ദരിദ്രനായി ചിത്രീകരിക്കുന്നതുപോലെ, തെറ്റായ ആശയപ്രചരണത്തിനിട വരുത്തി ദേവനിന്ദ ചെയ്യുവാൻ കാരണമായി.

പൂർവ്വജന്മചെയ്തികളിലെ നന്മതിന്മകൾ അനുകൂല - വിപരീതാനുഭവങ്ങളായി പിന്തുടരുന്നുണ്ടെന്ന് ഓർമ്മിപ്പിക്കുകയാണ് എന്ന ഭഗവദ് ആജ്ഞകൾക്ക് പകരം ദോഷപരിഹാരമെന്ന വ്യാജേന ധാരാളം പണച്ചെലവുകൾ വരുന്ന പൂജാദിക്രിയകൾ വേണമെന്ന നിന്ദ്യവും തെറ്റായതുമായ കാര്യങ്ങൾ കൂട്ടിച്ചേർത്ത് ശരഭോജി രണ്ടാമനും സംഘവും ലോകത്തിനു ലഭിച്ച മഹാത്ഭുതത്തെ വികലമാക്കി ശിവദേവന്റെയും പാർവ്വതിദേവിയുടേയും ഋഷിമാരുടേയും സദുദ്ദേശ്യത്തെ മാലോകരെ അറിയിക്കാതെ ദുരുദ്ദേശ്യത്തോടെ വ്യാപാര താൽപ്പര്യമാക്കി മാറ്റുവാൻ ശ്രമിച്ചു.

ദേവങ്കലേയ്ക്കുള്ള സംപ്രീതിയ്ക്ക് സദുദ്ദേശ്യത്തോടെ സന്മാർഗ്ഗികമായി അതാത് സ്ഥാനപ്രകാരം കൃത്യതയോടെ കുടുംബത്തിലും രാഷ്ട്രത്തിലും ഉത്തരവാദിത്തങ്ങളും കടമകളും കർത്തവ്യമായി നിസ്വാർത്ഥതയോടെ നിർവ്വഹിച്ച് സമാധാനപരമായി സംശുദ്ധതയോടെ ജീവിക്കുകയാണ് വേണ്ടതെന്ന പരമപ്രാധാന്യമായ പരിഹാരത്തെ (അതായിരുന്നു ശിവദേവൻ അറിയിച്ചിരുന്നതും ഋഷിമാർ മൂല സംസ്കൃത താളിയോലകളിൽ എഴുതിയിരുന്നതും) അറിയിക്കുന്നതിന് പകരം പണം വാങ്ങി ഏലസ്, പൂജ മുതലായവ ചെയ്താൽ മാത്രമേ പരിഹാരമുണ്ടാകൂ എന്ന് ആദിതമിഴ് തർജ്ജമയിൽ കൂട്ടിച്ചേർത്തവർ, യഥാർത്ഥത്തിൽ മനുഷ്യരിൽനിന്നും (ഭക്തരിൽനിന്നും) യാതൊന്നും ആവശ്യ

മില്ലാതെ ഈ ഭൂമിയിൽനിന്നും ഏറെ അകലെയുള്ള ജ്യോതിർ മണ്ഡലത്തിൽ പ്രകാശസ്വരൂപത്തിൽ വസിക്കുന്ന ബ്രഹ്മദേവനേയും ശിവദേവനേയും വിഷ്ണുദേവനേയും നിന്ദിക്കുകയാണ് ചെയ്തത്. മൂലസംസ്കൃത താളിയോലകളിൽ സംശുദ്ധ ഭക്തിയോടെ ജീവിക്കുവാൻ മാത്രമാണ് അറിയിച്ചിരുന്നത്.

മാതാപിതാക്കൾക്ക് സന്താനങ്ങളിൽനിന്നും എങ്ങനെ പ്രതിഫലം വാങ്ങുവാൻ കഴിയും? വായു, വെള്ളം, ശരീരം, മാതാപിതാക്കൾ, തിരിച്ചറിവ് അഥവാ വ്യക്തത മുതലായ പ്രകൃതിയായും സകലതുമായും നിലകൊള്ളുന്ന പരബ്രഹ്മം ആകുന്നു - ഭിന്നം എന്ന തലത്തിൽ സ്വയം സൃഷ്ടിയായി നിലകൊള്ളുന്നതിനായി - ഈ ഭൂമി അടക്കമുള്ള പ്രാപഞ്ചിക ഘടനയുടെ സർവ്വാധികാരിയായി (ജ്യോതിർ മണ്ഡല ശിവലോക വാസിയായി) പരമഗുരു ശിവദേവൻ പ്രകാശ സ്വരൂപത്തിൽ നിലകൊള്ളുന്നത്. അപ്രകാരമുള്ള ശിവദേവന്, സമുന്നത സ്ഥാനാധികാരമെന്ന ശക്തി സ്രോതസ്സിന്, പരമഗുരുവും സർവ്വാധികാരിയുമായ ഭഗവാൻ ശിവദേവന്, നാഡി താളിയോല വായിച്ചും പരിഹാരങ്ങൾ ചെയ്തും കിട്ടുന്ന സമ്പാദ്യംകൊണ്ടുവേണം ജീവിച്ചു പോകുവാൻ എന്നാക്കി മാറ്റിക്കളഞ്ഞു ശരഭോജി രണ്ടാമനും ഇപ്പോഴത്തെ നാഡി താളിയോലകളുടെ ഉടമസ്ഥരും നാഡി റീഡർമാരും ബന്ധപ്പെട്ടവരുമെല്ലാം.

ഓരോ അദ്ധ്യായത്തിനും പ്രത്യേകം വിലയിട്ടാണ് കച്ചവടം നടത്തുന്നത്. നാഡിതാളിയോലകളുടെ ഇപ്പോഴത്തെ ഉടമസ്ഥർ താളിയോല വായിക്കുന്നതിന് ഭീമമായ സംഖ്യയാണ് വാങ്ങുന്നത്. പൊതുകാണ്ഡം എന്ന ആദ്യത്തെ അദ്ധ്യായം വായിക്കുന്നതോടെ തന്നെ സാധാരണക്കാരന്റെ കീശ കാലിയാകും. പണമില്ലെങ്കിൽ മറ്റ് അദ്ധ്യായങ്ങൾ വായിച്ചുതരികയുമില്ല.

കൊള്ളപ്പലിശക്കാരെപോലെ പണത്തോടുള്ള ആർത്തിയാണ് നാഡിതാളിയോലകളുടെ ഉടമസ്ഥരേയും നാഡി റീ

ഡർമാരേയും നയിക്കുന്നത്. പുറത്തുകാണിയ്ക്കുവാനായി ട്രസ്റ്റ് രൂപീകരിച്ച് സൗജന്യ അന്നദാനം, വസ്ത്രം തുടങ്ങിയവ നൽകുന്നതിന്റേയും സ്ക്കൂളുകൾ നടത്തുന്നതിന്റേയും ചിത്രങ്ങൾ പ്രദർശിപ്പിച്ച് സാമൂഹിക സേവനമാണെന്ന് തെറ്റിദ്ധരിപ്പിയ്ക്കുവാനുള്ള ശ്രമങ്ങളും വേണ്ടുവോളമുണ്ട്. നാഡിതാളിയോല വായിക്കുന്നതിനുള്ള കൂലിയൊന്നു കുറച്ച് സാധാരണക്കാരനും പറ്റാവുന്ന വിധത്തിലാക്കുന്നതിലും വലിയ സാമൂഹിക സേവനമില്ല. ചിലർ നാഡിതാളിയോല വായിച്ചുകൊടുക്കുന്നവർ മാത്രമല്ല, 'പ്രവചനം' നടത്തുന്നവർകൂടിയാണ്. സ്വയം ദിവ്യത്വം കൽപ്പിച്ച് തങ്ങളുടെ സിദ്ധികൊണ്ട് പ്രവചിക്കുകയാണ് എന്നുവരെ പ്രചരിപ്പിച്ച് ആളാകുന്നവരുമുണ്ട്.

ആദിതമിഴ് ഭാഷ അറിയുന്ന ആർക്കും വായിക്കാവുന്നതാണ് നാഡിതാളിയോലകൾ. വായിച്ചു തരിക മാത്രമാണ് നാഡി റീഡറുടെ ജോലി. ആദിതമിഴ് പദങ്ങളുടെ കൃത്യമായ അർത്ഥം മാത്രമേ നമുക്കാവശ്യമുള്ളൂ. നാഡി റീഡർമാരുടെ വ്യാഖ്യാനംപോലും അപകടമുണ്ടാക്കും. വെറും സാധാരണക്കാരായ നാഡി റീഡർമാർ ശിവദേവന്റേയും അഗസ്ത്യ മഹർഷിയുടേയുമെല്ലാം റോളിലേയ്ക്ക് വരുന്നത് ഗുണത്തിന് പകരം ദോഷംമാത്രമേ ചെയ്യൂ. നാഡിതാളിയോലകളെ പൊൻമുട്ടയിടുന്ന താറാവായിട്ടാണ് അതിന്റെ ഇപ്പോഴത്തെ ഉടമസ്ഥർ ഉപയോഗിക്കുന്നത്.

ഭാരതത്തിന്റെ ചിരപുരാതനമായ സംസ്കൃതിയാകുന്ന പുസ്തകത്തിലെ സുവർണ്ണലിപികളെക്കൊണ്ടെഴുതിയ നാഡി താളിയോലകൾ എന്ന ചരിത്രരേഖകളെ ധനസമ്പാദനമാർഗ്ഗമാക്കി വികൃതമാക്കുന്ന ദയനീയമായ കാഴ്ച്ച ഏതൊരു വ്യക്തിയേയും വല്ലാതെ വിഷമിപ്പിയ്ക്കുമെന്നതിൽ സംശയമില്ല.

ഒട്ടേറേ വൈദേശികാക്രമണങ്ങൾക്ക് വിധേയമായ ഭാരതത്തിന്റെ ദുർവിധിയെ ഈശ്വരനിശ്ചയമായി ഉൾക്കൊണ്ട് സമാശ്വസിക്കുന്നതുപോലെ, ഇപ്പോൾ ലഭ്യമായ ആദിതമിഴ്

ഭാഷയിലുള്ള നാഡിതാളിയോലകളേയും അപാകതകളെ അംഗീകരിച്ചുകൊണ്ട് തന്നെ സ്വീകരിക്കുകയേ നിവൃത്തിയുള്ളു. ആത്യന്തികമായി, ശിവദേവന്റെ തീരുമാനമില്ലെങ്കിൽ ഇത്തരം തർജ്ജമയിലെ തെറ്റുകളും സംഭവിക്കില്ല എന്ന് ഉറച്ച് വിശ്വസിച്ച് സർവ്വാധികാരിയായ ശിവദേവനേയും സംരക്ഷണാധികാരിയായ വിഷ്ണു ദേവനേയും ശരണം പ്രാപിയ്ക്കാം.

സാമ്പത്തിക നേട്ടത്തിനും വിശ്വാസപരമായ ചൂഷണത്തിനും ദുരുപയോഗപ്പെടുത്തുന്നുണ്ടെങ്കിലും, നാഡിതാളിയോലകളെ സംരക്ഷിച്ച് നിലനിർത്തുന്നതിന് അതിന്റെ ഇന്നത്തെ ഉടമസ്ഥരോട് നന്ദി പറയുവാനും ഈ അവസരം ഉപയോഗിയ്ക്കുന്നു. നാഡി താളിയോലകൾ സംരക്ഷിച്ച് നിലനിർത്തുന്നതിന് പരേതനായ അരുൾശിവ അറുമുഖത്തിന്റെ മകനും നാഡി റീഡറുമായ എ. ശിവസാമിയോടും മറ്റെല്ലാ നാഡി റീഡർമാരോടും പ്രത്യേക നന്ദി അറിയിക്കുന്നു.●

**സപ്തമാവതാര ശ്രീരാമൻ, അഷ്ടമാവതാര ശ്രീകൃഷ്ണൻ തുടങ്ങിയവരുടെ യഥാർത്ഥ ചിത്രം ഇപ്പോൾ ലഭ്യമല്ല.** – കൽകി

# പാരായണ രീതി

കൽകിയെക്കുറിച്ചുള്ള ശിവദേവ-പാർവതിദേവി ദിവ്യ സംഭാഷണം എഴുതിയ മഹാശിവനാഡി താളിയോലകളിലേയും, കൗശികൻ എന്ന വിശ്വാമിത്ര മഹർഷിയുടെ കൗശിക നാഡി താളിയോലകളിലേയും ആദിതമിഴ് ഭാഷയിലുള്ള ശ്ലോകങ്ങളും, മലയാള അർത്ഥവും പദാനുപദ ഗദ്യവിവർത്തനവും വിവരണവുമാണ് ഈ പുസ്തകത്തിൽ.

സാധാരണയായി ഓരോ വരിയിലും മൂന്ന് പദങ്ങൾവീതം നാല് വരികളായാണ് നാഡിതാളിയോലയിലെ ആദിതമിഴ് ഭാഷയിലുള്ള ഓരോ ശ്ലോകങ്ങളും രേഖപ്പെടുത്തിയിട്ടുള്ളത്. മലയാള ഗദ്യവിവർത്തനത്തോടൊപ്പം യഥാക്രമം ഈ പുസ്തകത്തിലെ അദ്ധ്യായങ്ങളുടെ എണ്ണം, ശ്ലോകം നമ്പർ, വരികളുടെ എണ്ണം, പദങ്ങളുടെ എണ്ണം എന്നിവയും കൊടുത്തിട്ടുണ്ട്. ഉദാഹരണമായി നമ്മുടെ പുത്രൻ (*നം മൈന്തൻ*) എന്ന പാർവ്വതിദേവിയുടെ വചനത്തിന് താഴെ (1):2:4:2.എന്ന് കൊടുത്തിട്ടുണ്ടാകും. (1)=ഈ പുസ്തകത്തിലെ അദ്ധ്യായങ്ങളുടെ ക്രമനമ്പർ. 2=ശ്ലോകം നമ്പർ. 4= വരികളുടെ എണ്ണം (നാലാമത്തെ വരിയിൽ). 2=പദത്തിന്റെ എണ്ണം (രണ്ടാമത്തെ പദം).

*മറ്റൊരു ഉദാഹരണം: ഇനമാണ് ദേവിയാൻ വണങ്കികേട്പേൻ* (1):2:2. എന്നതിന് ഒന്നാം അദ്ധ്യായത്തിലെ രണ്ടാം ശ്ലോകത്തിലെ രണ്ടാമത്തെ വരിയിലെ മൂന്ന് പദങ്ങൾ എന്ന് ഉദ്ദേശിക്കുന്നു.

വ്യത്യസ്ത അർത്ഥങ്ങളുള്ള രണ്ട് പദങ്ങൾ കാവ്യാത്മകരീതിയിൽ ഒന്നിച്ച് ചേർത്ത് കൊടുത്തതാണെങ്കിൽ അത് തിരിച്ചറിയുന്നതിന് പദങ്ങളുടെ എണ്ണത്തോടൊപ്പം പ്രസ്തുത ഉദ്ദേശിക്കുന്ന പദത്തിന്റെ എണ്ണത്തെ ഛേദിച്ച് കൊടുത്തിരിക്കും. ഉദാഹരണമായി നിൻട്രതേനെ എന്ന ശ്ലോകപദത്തിൽനിന്നും തേനെ എന്ന പദത്തെ ലഭിയ്ക്കുന്നതിന് (1):2:2:3(2). എന്ന് കൊടുത്തിരിക്കും. കൽകിയുടെ മഹാശിവനാഡി സൂക്ഷ്മാൽ സൂക്ഷ്മ കാണ്ഡം രണ്ടാം ശ്ലോകത്തിൽ, രണ്ടാമത്തെ വരിയിൽ, മൂന്നാമത്തെ പദത്തിലെ രണ്ടാമത്തെ പദം എന്നാണ് ഇതിനാൽ ഉദ്ദേശിക്കുന്നത്. ●

1

# കൽകിയുടെ അഗസ്ത്യ മഹാശിവനാഡി സൂക്ഷ്മാൽ സൂക്ഷ്മ കാണ്ഡം (ദേവരഹസ്യകാണ്ഡം) ശിവദേവ–പാർവ്വതിദേവി ദിവ്യസംഭാഷണം

**ആകെ ശ്ലോകങ്ങൾ: 30.**
**ആകെ വരികൾ: 120. ആകെ പദങ്ങൾ: 360.**

നാഡി താളിയോല വായിച്ച ദിവസം: **16-11-2004**.

## ആദിതമിഴ് ശ്ലോകങ്ങൾ [മലയാളത്തിൽ]

1. അണുവാഹി പൊരുളാഹി അണ്ഡമാഹി
അണ്ഡമതിൽ ആട്ഹിൻട്ര ഭൂതമാഹി
ഉണർവ്വാഹി ഒളിയാഹി ഇരുളുമാഹി
ഓങ്കാരം ശൈഹിൻട്രെ നാദമാഹി

2. ഗണമാഹി പൊഴുതാഹി കാലമാഹി
കലൈജ്ഞാന വടിവാഹി നിൻട്രതേനൈ
ഇനമാണ് **ദേവിയാൻ വണങ്കികേട്പേൻ**
**എമ്പിടുവീർ** <u>**നംമൈന്തൻ**</u> **രഹസ്യത്തെ**

3. രഹസ്യത്തെ **സൂക്ഷ്മമായ് അരുൾവീർനാഥാ**
**ഇഹപരത്തിൽ ശനിത്തത്മേ ഭാഗ്യങ്കൾ**
**വിരോധികിരുറ്ത് ആണ്ടതിലെ തേലിൻതിങ്കൾ**
**വിലമ്പിടവേ ഇരുമ്പാൻയെൻ ശേയിൻവാരം**

4. വാരമതിൽ **സ്വാതിമീൻ മുടികവിവില്ല്**
വലങ്കിടുവേൻ റാമാനിൽ സിഹപ്പൻകെണ്ടെ
പാർക്ക്കരി കാലയതിൽ ജ്ഞാനിരണ്ടിൽ
പക്വമായ് മദ്രകോൾ തേരിൽതങ്ക
5. തങ്കിടവേ ശംഖതിനിൽ വടിവംരേഖൈ
തനിസിറപ്പായ് **പുള്ളിയതും പഞ്ചമാഹും**
ഇങ്കിതമായ് **ഈൻട്രോർകൾ ദീർഘമാകും**
**ഇരുതുണൈകൾ ആൺപെൺ മണവുംകണ്ടാൻ**
6. **കണ്ട്വരർ കടൈസായൽ ശിന്തൈമേലായ്**

---

YouTube Channel: https://www.youtube.com/KalkiMeOfficial
Video: https://www.youtube.com/watch?v=r6XihVrncD0









2004 നവംബർ 16ന് തമിഴ്നാട്ടിലെ നാഗൈ ജില്ലയിലെ വൈത്തീശ്വരൻകോവിൽ എന്ന സ്ഥലത്തെ നാഡി ജ്യോതിദൻ എ. ശിവസാമിയുടെ ഓഫീസിൽവെച്ച് കൽകിയുടെ മഹാശിവനാഡി സൂക്ഷ്മാൽസൂക്ഷ്മം (ദേവരഹസ്യകാണ്ഡം) നാഡിതാളിയോല നാഡി റീഡർ ശ്രീ തിരുജ്ഞാനം വായിക്കുന്നു. സമീപം ഇംഗ്ലീഷ് ട്രാൻസലേ റ്റർ ശ്രീ സുബ്രമണ്യവും കൽകിയും.

**എ.ശിവസാമി**, S/o. **വി.എസ്. അരുൾശിവ അറുമുഖം**, ശ്രീ കൗശിക അഗസ്ത്യ മഹാശിവനാഡി ജ്യോതിദനിലയം, 18, മില്ലാഡി സ്ട്രീറ്റ്, വൈത്തീശ്വരൻകോവിൽ, തമിഴ്നാട്, ഇന്ത്യ. srisivanadi.com

കനിവ്ഗുണം കൊണ്ടവനെ തിറമൈമേലായ്
**ഉണ്ട്താൻ മാളവനിൻ അരുളുംകാപ്പും**
**ഉമയവളും എന്തനയും അറിന്തവൻനീ**
7. **അറിന്തവനേ പരിപൂരണ ആശിയുണ്ട്**
ഔടധങ്കൾ അനുഭവങ്കൾ സിറപ്പുംപിന്നൈ
**കുറിപ്പാഹ ഇതുനാളിൽ ആത്മീകത്തിൽ**
കുറയില്ലൈ പടിപടിയൈ പ്രാബല്ല്യങ്കൾ
8. പ്രബല്ല്യം താനിരുക്ക് അറിവാർമക്കൾ
പിരിയമുടൻ സേവൈകളും സീഡർഅൻമ്പും
ശരിയോഹം തുടർന്തിരുക്ക് ആണ്ടുക്കാണ്ട്
**ശാതിമതം കടന്ത്താൻ യേഹംഎൻട്ര്**
9. **യേഹംഎൻട്ര് വിളങ്കീടുമേ കരുണയാലേ**
**ഇതൻമുന്നം കിരുട്ടിനനായ് അവതരിത്തായ്**
**പാഹുപട പലലീലൈ ശെയ്ത്മേളായ്**
**പാരുലകിൽ അറിയാതോർ ഉണ്ട്ശൊൽവേൻ**
10. **ഉണ്ട്താൻ സൂക്ഷ്മങ്കൾ ഒറൈപ്പേൻഇപ്പം**
**ഉദവിയത് ശെയ്തവൻനീ പാഞ്ചാലിയ്ക്കും**
**ഗണ്യമായ് അതൻമുന്നൈ മനിതനായ്**
**കടമൈയത് മാറാമൾ ഇരുക്കവേണ്ടി**
11. **വേണ്ടിതാൻ ശ്രീരാമൻ അവതാരംകൊണ്ട്**
**വെഹുംസിറപ്പായ് അരക്കർകളൈ മായ്ത്തവൻനീ**
**കാണപ്പിൻ തായ്തന്തൈ തുണൈകൾക്കും**
**ഗണ്യമായ് ഒട്രുമയായ് കടമൈമാറാ**
12. **മാറാമൽ അവർകളുടൻ അൻമ്പായ്നിൻട്രായ്**
**മക്കളെല്ലാം പുരുന്തിട്ടാർ അമൈതിയോട്**
**പോട്രുംപടി ഇതുവരൈയിൽ ഇതനിൻപിന്നും**
**ഭൂവലകിൽ അതൻപിന്നും അവതരിത്തായ്**
13. **അവതാരം മാളവനിൻ അരുളിനാലേ**
**അർഭുതങ്കിൾ നിഹയിൽത്തവേ വിവേകാനന്ദൻ**
**ദിവ്യമായ് പലസേവൈ ജ്ഞാനംശിന്തൈ**
**തിരുപ്പണികൾ പലശൈത് ഇരുക്കുംകാലം**
14. **കാലമതിൽ നാൻഅളൈത്തേൻ അതനിൻപിന്നെ**

**കൽകിയെനും അവതാരം ഇതുകാലത്തിൽ**
**ബാലകനേ ദേശത്തിൻ അമൈതികാക്ക്**
പറവിവരും കൊടുംപിനികൾ പോക്കീടവേ
15. പോക്കീടവേ ഔടകത്തെ തൊടുഉണർവാൾ
ബോധനൈകൾ പലപുരിയേ ഭക്തിഓങ്കെ
ഭാഗ്യമായി ദ്രോഹർകൾ അളിന്തുപോഹൈ
**പടൈത്തിട്ടാൻ മാളവനും ഉനക്കുൾഇപ്പം**
16. **ഉനക്കുള്ളെ നാൻഇരുക്കേൻ ദേവികൂടെ**
**ഉണ്മയെല്ലാം ഒവ്വൻട്രായ് വെളിപ്പെടുമേ**
തണക്കുതാൻ ശഹസ്രംമേൽ കാണ്ഡമുണ്ട്
തനിസിറപ്പായ് സൂക്ഷ്മത്തിൽ അറിവായ്പിന്നെ
17. പിന്നതുവായ് ഒവ്വൻട്രായ് വെളിപ്പെടുമേ
പിരിയമുടൻ ഉൻസീഡർ വഴിയിൽകൂടെ
നന്മൈപല ശെയ്തീടവേ ശനിത്തിട്ടായ്
നലമിരുക്ക് മുപ്പാണാൽ അയ്ന്തിൻപക്കം
18. പക്കമതും കരിയനവൻ മിഥുനംതാണ്ടെ
പലൻസിറപ്പ് കാര്യങ്കൾ വെറ്റ്റിയാകും
**സിക്കളത് ആത്തിവഴി തെളിവുംകിട്ടും**
**സിറന്തോങ്കും ആളയമും സേവൈമേലായ്**
19. **മേലോറിൻ ഉദവികളും കിട്ടിയിൻമ്പം**
**മെച്ചുംപടി അമൈതിതടം ഗിരിയിൻപക്കം**
**ശീലമുടൻ തുവക്കങ്കൾ നിറൈവുംനൻട്രായ്**
**സിറപ്പുതാൻ അയൽദേശ മക്കളുക്കും**
20. **മക്കളുക്കും ഉൻസേവൈ പ്രബല്ല്യങ്കൾ**
**മഹില്ന്തിടുവർ ഉൻകരുണൈ തന്നാൽതാണെ**
**തക്കതൊരു സീഡർകളും അൻമ്പിനോട്**
**ധരണിയെല്ലാം പുകൾപരവും കാലംപിന്നെ**
21. കാലംപിൻ ഏറ്റ്റ്കിൻട്രെൻ ദീപഒളി
കണ്ടിടുവായ് അതന്നുള്ളെ രൂപംതോൻട്രും
**ബാലകനെ വാവെൻട്രാൽ പഞ്ചഭൂതം**
**പക്ഥമായ് ഉന്നരികെ** ഭാഗ്യങ്കൾ
22. ഭാഗ്യങ്കൾ പലഇരുക്ക് പലഭാവത്താൽ

പലനറിവായ് ഒവ്വൻട്രായ് വിരുമ്പുംകാലം
തേക്കമിലൈ ഉൻസേവൈ സിറംതോങ്കും
തേടിപല മക്കളെല്ലാം ഉന്നരികെ
23. ഉന്നരികെ ആസിയേർക്കെ അമൈതികാണെ
ഉല്ലാസം കണ്ടിടവേ കാലമുണ്ട്
കുണ്ട്റാതെ പലതടത്തിൽ ആഴിതാണ്ടി
കുറയില്ലാ കൽവിമുതൽ ഔടധശാലൈ
24. ശാലൈകളും അമൈതിതടം തിരുപ്പണികൾ
സമനിലൈകൾ മക്കളെല്ലാം വിളങ്കെശെയ്വാൻ
ശാലനളം സന്തോടം അലിവേയ്പ്പോറ്റി
സാധനൈകൾ പിൻനടപ്പൈ മുന്നറിന്ത്
25. അറിന്ത്താൻ നൽവഴികൾ കാത്ത്നിൽപ്പായ്
അവതാരം വെളിപ്പെടുമേ എനതരുളാലെ
കുറിപ്പാകൈ തെൻകൈലേ ഗിരിയിൽതാനെ
കുമരൻനീ മുളുനിലവിൽ അമർന്ത്ധ്യാനം
26. ധ്യാനമത് ശെയ്തീടവേ വിരുമ്പുംകാലം
ദീപനാളിൽ ഉഹന്തത്താൻ അറിവായ്സൂക്ഷ്മം
മെയ്മനമായ് അതൻപിന്നും യാത്തിരൈകൾ
വെച്ചുംപടി വടദിക്കിൽ ഇരുക്കുംഗിരി
27. ഇരുക്കുംഗിരി തന്നിലെ നാനുംദേവി
ഇമ്പമായ് അരുൾതരുവേൻ അമൈതികൊള്ള്
**ഇരുൾനീക്കെ വന്തവനേ** കവലൈനീക്ക്
ഇനൈന്തവരും പലസിറപ്പ് സുന്ദിരർക്ക്
28. **സുന്ദിരനും ഗോപപിൻ ഇളമൈനാമം**
**സുഹമാണെ അരക്കർമായ് മാളവൻമുൻ**
**വന്തിടുംപിൻ വെണ്ണയുണ്ടോൻ അത്തനാകും**
**വലമണ്ണെ ശാരദാവും എൻട്രുകൂറെ**
29. **പൂരിടുവേർ ഇതുകാലത്തിൽ കൽകിഭഗവാൻ**
കുവളയത്തിൽ വിളങ്കിടുമേ അമൈതിക്കൊള്ള്
സാക്ഷിടവേ ഇതുനൂലൈ കാക്കവേണ്ടി
ശരിമുറയായ് മൂളിവായും ഔടധങ്കൾ
30. ഔഷധവും താൻകൊണ്ട് നൂലൈകാക്ക്

അൻമ്പാഹെ ദക്ഷിണൈഹൾ വിരുപ്പുംഒപ്പ്
ദിവ്യമായ് പലസിറപ്പ് ഭാഗ്യങ്കൾ
ധ്യാനത്തിൽ വിളങ്കിടുമേ വാഴിവാഴി.

## ശിവദേവ – പാർവ്വതിദേവി ദിവ്യസംഭാഷണം

### ആദിതമിഴ് ശ്ലോകങ്ങൾ (മലയാളത്തിൽ), മലയാള അർത്ഥം, ഗദ്യ വിവർത്തനം, വിവരണം.

1. **അണുവാഹി പൊരുളാഹി അണ്ഡമാഹി**
   **അണ്ഡമതിൽ ആട്ഹിൻട്ര ഭൂതമാഹി**
   **ഉണർവ്വാഹി ഒളിയാഹി ഇരുളുമാഹി**
   **ഓങ്കാരം ശൈഹിൻട്രെ നാദമാഹി** (1):1.
2. **ഗണമാഹി പൊഴുതാഹി കാലമാഹി**
   **കലൈജ്ഞാന വടിവാഹി നിൻട്രതേനെ**
   **ഇനമാണ് ദേവിയാൻ വണങ്കികേട്പേൻ**
   **എമ്പിടുവീർ നംമൈന്തൻ രഹസ്യത്തെ** (1):2.
3. **രഹസ്യത്തെ സൂക്ഷ്മമായ് അരുൾവീർനാഥാ** (1):3:1.

*അണുവാഹി=അണുവായും,പൊരുളാഹി=പൊരുളായും, അണ്ഡമാഹി=പ്രപഞ്ചമായും, അണ്ഡമതിൽ=പ്രപഞ്ചത്തിൽ, ആട്ഹിൻട്ര=നൃത്തംചെയ്യുന്ന, ഭൂതമാഹി=ഭൂതഗണങ്ങളോടൊപ്പം, ഉണർവാഹി=ഉണർവ്വായും (ചൈതന്യമായും), ഒളിയാഹി=പ്രകാശമായും (ജ്ഞാനമായും), ഇരുളുമാഹി =അന്ധകാരമായും (അജ്ഞാനമായും), ഓങ്കാരം= ഓങ്കാര ജ്യോതിസ്സായും, ശൈഹിൻട്രെ=ചെയ്യുന്ന, നാദമാഹി=നാദമായും, ഗണമാഹി=ഗാനമായും, പൊഴുതാഹി= ദിനരാത്രങ്ങളായും, കാലമാഹി=കാലമായും, കലൈജ്ഞാനവടിവാഹി =കലാജ്ഞാനരൂപമായും, നിൻട്ര=നിലകൊള്ളുന്ന, തേനൈ= തേനായും (മാധുര്യമായും), ഇനമാണ്=ഇത്യാദികളെല്ലാമായി, ദേവിയാൻ=ഞാൻ പാർവ്വതി ദേവി, വണങ്കികേട്പേൻ=വന്ദിച്ചുകൊണ്ട് ചോദിക്കുന്നു, യാൻ=നാം (ഞാൻ), ദേവിയാൻ=നാം പാർവ്വതി ദേവി, വണങ്കി=വണങ്ങി (വന്ദിച്ച്), കേട്പേൻ=ചോദിക്കുന്നു (അന്വേഷിക്കുന്നു), എമ്പിടുവീർ=*

*നമ്മോട് (എന്നോട്) അറിയിച്ചാലും, നം മൈന്തൻ=നമ്മുടെ പുത്രൻ, രഹസ്യത്തെ സൂക്ഷ്മമായ്=സൂക്ഷ്മമായ ദേവരഹസ്യത്തെ (സൂക്ഷ്മാൽ സൂക്ഷ്മം കാണ്ഡം), അരുൾവീർനാഥാ=നാഥാ! അറിയിച്ചാലും.*

അണുവായും പൊരുളായും പ്രപഞ്ചമായും(1):1:1:1,2,3. ഓങ്കാര ജ്യോതിസ്സായും(1):1:4:1. ഉണർവ്വായും ചൈതന്യമായും(1):1:3:1. പ്രകാശമായും അന്ധകാരമായും ജ്ഞാനമായും അജ്ഞാനമായും (1):1:3:2,3. ദിനരാത്രങ്ങളായും (1):2:1:2. ഗാനമായും (1):2:1:1. നാദമായും(1):1:4:3.കാലമായും(1):2:1:3. കലാജ്ഞാനരൂപമായും (1):2:2:1,2. തേനായും മാധുര്യമായുമെല്ലാം (1):2:2:3(2). നിലകൊണ്ട്(1):2:2:3(1). പ്രപഞ്ചത്തിൽ ഭൂതഗണങ്ങളോടൊപ്പം നൃത്തംചെയ്യുന്ന (അവിടുത്തെ) (1):1:2:1,2,3. വന്ദിച്ചുകൊണ്ട്(1):2:3:3(1). *(ആദി തമിഴ് വിവർത്തനത്തിലുള്ളത് ചേർക്കുന്നുവെന്ന് മാത്രം)* **നാം, പാർവ്വതി ദേവി!** (1):2:3:2. **ചോദിക്കുന്നു**(1):2:3:3(2). **നമ്മുടെ പുത്രന്റെ (കൽകിയുടെ)**(1):2:4:2. **ദേവരഹസ്യത്തെ**(1):2:4:3. **(സൂക്ഷ്മാൽ സൂക്ഷ്മ കാണ്ഡം) നാഥാ! നമ്മോട് അറിയിച്ചാലും!** (1):2:4:1.

**– പാർവ്വതിദേവി**

**"നമ്മുടെ പുത്രന്റെ (കൽകിയുടെ) ദേവരഹസ്യങ്ങൾ അറിയിച്ചാലും" പാർവതിദേവി ശിവദേവനോട് അപേക്ഷിച്ചു. ദേവിയാൻ എന്നതിന് ഞാൻ ദേവി എന്നർത്ഥം. ഇവിടെ ആരാണ് ശിവദേവനോട് കൽകി ചരിതം മാലോകർ അറിയുന്നതിനുവേണ്ടി അന്വേഷിക്കുന്നത് എന്നത് ആദ്യമേ വ്യക്തമാക്കുകയാണ്. കൽകിയുടെ ദേവകാര്യം സംബന്ധിച്ച രഹസ്യങ്ങൾ ഭക്തർക്ക് അറിയുന്നതിനുവേണ്ടിയുള്ള ശിവദേവ–പാർവതി ദേവി ദിവ്യ സംഭാഷണം ആരംഭിച്ചു.**

*ആദിതമിഴ് വിവർത്തനത്തിൽ കൂട്ടിച്ചേർക്കലുകൾ വരുത്തി അനൗദ്യോഗികമായ കാര്യങ്ങൾ ദേവകാര്യത്തിന്റെ കൃത്യ തയ്ക്ക് വിരുദ്ധമായി ചേർത്തിട്ടുണ്ട്. ജ്യോതിർമണ്ഡലമായ ശിവലോകത്തിൽ പ്രകാശസ്വരൂപത്തിൽ (പഞ്ചഭൂതാത്മക ശരീരമല്ല) നിലകൊള്ളുകയാണ് സർവ്വാധികാരി പരമഗുരു ശിവദേവനും സഹധർമ്മിണി പാർവതിദേവിയും.പൂർണ്ണമാ യും ഔദ്യോഗിക നിർവഹണം മാത്രമുള്ള ദേവകാര്യത്തെ ക്കുറിച്ച് യാതൊരു കാര്യങ്ങളും ഈ ഭൂമിയിലുള്ളവർക്ക് അറിയുന്നതിന് അനുവാദമില്ല. ദേവകാര്യത്തെ സംബന്ധിച്ച് സാങ്കൽപ്പിക കഥകൾ എഴുതുവാനും പ്രചരിപ്പിയ്ക്കുവാ നും ദേവകാര്യത്തെ മാനുഷിക രീതികളുമായി ബന്ധപ്പെ ടുത്തുവാനും പാടില്ല, ആയതിന് യാതൊരു പ്രകാരത്തിലും കർശനമായും അനുവാദമില്ല എന്നത് പ്രത്യേകം ശ്രദ്ധിയ് ക്കുന്നത് ഭൂമിയെന്ന പേരിലുള്ള ഈ ഗ്രഹവാസികൾക്ക് അ നുയോജ്യമാകുന്നു (കൂടുതൽ അറിയുവാൻ കൽകിപുരി ക്ഷേത്ര നിയമങ്ങൾ വായിയ്ക്കുക: kalkipuri.com/rules-ml/).*

**നമ്മുടെ പുത്രൻ എന്ന പാർവ്വതി ദേവിയുടെ ദിവ്യവാണികൾ ക്ക് ദേവഭാഗംകൊണ്ട് വളരെയേറെ പ്രാധാന്യമുണ്ട്.**

3. **ഇഹപരത്തിൽ ശനിത്തത്മേ ഭാഗ്യങ്കൾ** (1):3:2:1,2,3.

*ഇഹപരത്തിൽ=ഈ ലോകത്തിൽ, ശനിത്തത്മേ=ജനിച്ചത് (ഭൂജാതനായത്), ഭാഗ്യങ്കൾ=(മാലോകരുടെ) മഹാഭാഗ്യമാ കുന്നു.*

**ഈ ഭൂലോകത്തിൽ** (1):3:2:1. **(കൽകി) ഭൂജാതനായത്** (1):3:2:2. **(മാലോകരുടെ) മഹാഭാഗ്യം!!** (1):3:2:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**പാർവ്വതിദേവിയുടെ അപേക്ഷ കൈക്കൊണ്ട സർ വ്വാധികാരി പരമഗുരു ശിവദേവൻ കൽകി ചരിത ത്തെ അറിയിക്കുന്നു. ഇവിടെ പാർവ്വതി ദേവിയെ മുൻനിർത്തി കൽകിയുടെ ദേവരഹസ്യങ്ങളെ ലോകത്തോട് വിളംബരം ചെയ്യുകയാണ് ശിവ**

**ദേവൻ. ഭൂലോകത്തിൽ കൽകി ഭൂജാതനായത് മാലോകരുടെ മഹാഭാഗ്യമെന്ന് അരുൾചെയ്തു കൊണ്ട് മാഹാത്മ്യത്തെ വെളിപ്പെടുത്തുകയാണ് പ്രാഥമികമായി ശിവദേവൻ.**

**ദേവഹിതപ്രകാരം ദേവകാര്യാർത്ഥമാകുന്നു കൽകി ഈ ഭൂമിയിൽ ഭൂജാതനായത് എന്ന ദേവ രഹസ്യത്തെ ലോകരോട് അറിയിയ്ക്കുകയാണ് സർവ്വാധികാരി പരമഗുരു ശിവദേവൻ.**

## ജനന തിയ്യതിയും (അവതാര സുദിനം) നക്ഷത്രവും

3. **വിരോധികിരുറ്ത് ആണ്ടതിലെ തേലിൻതിങ്കൾ**
   **വിലമ്പിടവേ ഇരുബാൻയെൻ ശേയിൻവാരം**

   (1):3:3:1,2,3. & (1):3:4:1,2,3.

4. **സ്വാതിമീൻ** (1):4:1:2.

*വിരോധികിരുറ്ത് ആണ്ടതിലെ=തമിഴിലെ വിരോധികിരുറ്ത് (മലയാളവർഷം: 1147, ഇംഗ്ലീഷ് വർഷം: 1971), തേലിൻതിങ്കൾ=തമിഴിലെ തേൾമാസം (മലയാളം: വൃശ്ചികമാസം, ഇംഗ്ലീഷ്: നവംബർ-ഡിസംബർ), ഇരുബാൻയെൻ= 28 (ഡിസംബർ 14), ശേയിൻവാരം=ചൊവ്വാഴ്ച്ച, സ്വാതി=ചോതി, മീൻ=നക്ഷത്രം.*

**വിരോധിക്കിരുറ്ത് ആണ്ടിൽ (1):3:3:1,2. തേൾമാസം (1):3:3:3. 28 – ാംന് (1):3:4:2. ചൊവ്വാഴ്ച്ച. (1):3:4:3. ചോതി നക്ഷത്രത്തിൽ. (1):4:1:2. (മലയാളത്തിൽ: 1147 വൃശ്ചികം 28, ഇംഗ്ലീഷിൽ: 1971 ഡിസംബർ 14).**

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ശിവദേവൻ കൽകിയുടെ ജനനതിയ്യതി (അവതാരസുദിനം) അറിയിച്ചു: 1971 ഡിസംബർ 14, ചൊവ്വാഴ്ച്ച, ചോതി നക്ഷത്രത്തിൽ. മഹാത്ഭുതമായി**

**കൃത്യതയോടെ അനേകം വർഷങ്ങൾക്ക് മുമ്പ് ജ്യോതിർമണ്ഡല ശിവലോകവാസി സർവ്വാധികാരി പരമഗുരു ശിവദേവൻ അരുൾചെയ്തത് സംഭവിച്ചിരിക്കുന്നു.**

14.12.1971ൽ രജിസ്റ്റർ ചെയ്ത ജനന സർട്ടിഫിക്കറ്റ്പ്രകാരം (Birth Certificate Key No. B0060920-71121410287) കൽകിയുടെ യഥാർത്ഥ ജനന തിയ്യതി 1971 ഡിസംബർ 14 ആകുന്നു. എന്നാൽ എസ്എസ്എൽസി ബുക്കിൽ ജനനതിയ്യതിയായി കൊടുത്തത് 1970 ഏപ്രിൽ 5 എന്നാണ്. 4-ാം വയസ്സിൽ ചൂലൂരിലെ കിഴക്കേ സ്ക്കൂളിൽ കുട്ടികളില്ലാത്തതിന്റെ കുറവ് പരിഹരിക്കുന്നതിനായി വെറുതെ ക്ലാസ്സിലേയ്ക്ക് പറഞ്ഞുവിടണമെന്ന അന്നത്തെ ഹെഡ്മാസ്റ്റർ ആവശ്യപ്പെട്ടതിനെ തുടർന്നാണ് മാതാപിതാക്കൾ അങ്ങനെ ചെയ്തത്. പക്ഷെ അവർ അഞ്ച് വയസ്സായെന്ന് ചേർത്തു. പിന്നീട് അവിടെനിന്ന് മാറ്റി തൊട്ടടുത്തുള്ള പടിഞ്ഞാറേ സ്ക്കൂളിൽ ചേർത്തപ്പോഴും 1971 ഡിസംബർ 14നു പകരം 1970 ഏപ്രിൽ 5 എന്ന തെറ്റായ തിയ്യതിയാണ് ചേർത്തത്. അച്ഛൻ വാഴക്കാട് പഞ്ചായത്തിൽനിന്നും കൽകിയുടെ ജനനസർട്ടിഫിക്കേറ്റ് വാങ്ങി സ്ക്കൂൾ അധികൃതർക്ക് തെളിവായി കൊടുത്തതുമില്ല.

പിന്നീട്, 1998 മുതൽ നിരന്തരം വാഴക്കാട് പഞ്ചായത്തിൽനിന്നും കൽകിയുടെ ജനനസർട്ടിഫിക്കേറ്റ് ആവശ്യപ്പെടുമ്പോഴെല്ലാം അവിടെ രജിസ്റ്റർ ചെയതിട്ടില്ല എന്നും മറ്റും കാരണങ്ങൾ പറഞ്ഞ് തരാതെ ഒഴിഞ്ഞുമാറുകയാണ് പഞ്ചായത്ത് അധികൃതർ ചെയ്തത്. 2006ൽ നൽകിയ അപേക്ഷയ്ക്ക് 07.04.2006ന് ലഭിച്ച എ1-347/06 നമ്പർപ്രകാരമുള്ള മറുപടി രേഖയിൽ 1971 ലെ ജനന സർട്ടിഫിക്കേറ്റ് രജിസ്റ്റർ പരിശോധിച്ചതിൽ പ്രസ്തുത ജനനം രജിസ്റ്റർ ചെയ്തതായി കാണുന്നില്ല എന്നാണ് പഞ്ചായത്ത് സെക്രട്ടറി അറിയിച്ചത്.

തുടർന്ന്, 27.01.2010ന് വിവരാവകാശ നിയമപ്രകാരം 1971ലെ

ജനന രജിസ്റ്ററിന്റെ കോപ്പി ലഭിക്കുന്നതിനായ് വാഴക്കാട് പഞ്ചായത്തിലേയ്ക്ക് 07.04.2006ന് ലഭിച്ച എ1-347/06 നമ്പർ പ്രകാരമുള്ള മറുപടി രേഖ അടക്കംചെയ്ത് സമർപ്പിച്ച അപേക്ഷയ്ക്ക് (കൈപ്പറ്റ് രശീതി നമ്പർ 4342/2010) 2010 മാർച്ച് 3ന് 1970-71ലെ (1971 മാർച്ച് വരെയുള്ളത് മാത്രം) ജനന രജിസ്റ്ററിന്റെ കോപ്പിയാണ് ലഭിച്ചത്. വീണ്ടും 04.03.2010ന് 1971-72 സാമ്പത്തിക വർഷത്തിലെ ജനന രജിസ്റ്ററിലെ 14.12.1971ലെ പേജിന്റെ പകർപ്പ് ലഭിയ്ക്കുന്നതിനുവേണ്ടി വിവരാവകാശ നിയമപ്രകാരം അപേക്ഷ സമർപ്പിച്ചു. വിവരാവകാശനിയമപ്രകാരം ലഭിച്ച 14.12.1971 ജനനരജിസ്റ്ററിലെ പകർപ്പിൽ കൃത്യമായി അന്നേ ദിവസംതന്നെ കൽകിയുടെ ജനനം രജിസ്റ്റർ ചെയ്തിട്ടുണ്ടായിരുന്നു.

അതിനുശേഷം പ്രസ്തുത വിവരാവകാശരേഖപ്രകാരം 05.03.2010ന് ജനന സർട്ടിഫിക്കറ്റിന് അപേക്ഷിച്ചു. അതിൻപ്രകാരം 06.03.2010ന് 14.12.1971ന് ജനനം രജിസ്റ്റർ ചെയ്ത (നമ്പർ: 385/1971) കൽകിയുടെ ജനനസർട്ടിഫിക്കറ്റ് ലഭിച്ചു. തുടർന്ന് 10.03.2010ന് തിരുവനന്തപുരത്തെ പൊതുവിദ്യാഭ്യാസ സെക്രട്ടറിയ്ക്ക് കാലതാമസം മാപ്പാക്കി എസ്എസ്എൽസി ബുക്കിലെ ജനനതിയ്യതി തിരുത്തുന്നതിനുള്ള അനുമതിയ്ക്കായ് അപേക്ഷിച്ചു (നം:15975/ജി2/2010/പൊവിവ).

എന്നാൽ ജാതകം ആവശ്യപ്പെടുകയാണ് വകുപ്പ് സെക്രട്ടറി ചെയ്തത്. ജാതകവും നൽകി. ജാതകം എഴുതിയ ജ്യോത്സ്യന്റെ സത്യവാങ്മൂലവും കൊടുത്തു. ജനനതിയ്യതി തിരുത്തേണ്ടതിന് യഥാർത്ഥ ജനന സർട്ടിഫിക്കറ്റ് ഹാജരാക്കിയിട്ടും 04.11.2010ന് എം. ക്രിസ്തുദാസ് എന്ന പൊതുവിദ്യാഭ്യാസ സെക്രട്ടറിയിൽ നിന്നും ലഭിച്ച മറുപടി രേഖയിൽ കൽകിയുടെ എസ്എസ്എൽസി ബുക്കിലെ ജനനതിയ്യതി തിരുത്തി ശരിയാക്കിത്തരുവാൻ സാദ്ധ്യമല്ലായെന്നാണ് ഉണ്ടായിരുന്നത്.

പിന്നീട്, അതിനെതിരെ 11.04.2011ൽ അഡ്വ.രാമകുമാർ മുഖേന ബഹുമാനപ്പെട്ട ഹൈക്കോടതിയിൽ റിട്ട് ഹരജി ന

ൽകിയതിൽ [WP(c).No.13831/2011] 2017 ജനുവരി 18ന് കൽകിയ്ക്ക് അനുകൂലമായ് വിധിയുണ്ടാവുകയും വിധി പകർപ്പ് കൈപ്പറ്റി രണ്ട് മാസത്തിന്നുള്ളിൽ മേൽ നടപടികൾ കൈക്കൊള്ളണമെന്ന് ഹൈക്കോടതി പൊതു വിദ്യാഭ്യാസ സെക്രട്ടറിയോട് നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. തുടർന്ന്, 2017 ഫെബ്രുവരി 8ന് തിരുവനന്തപുരത്തെ പൊതുവിദ്യാഭ്യാസ സെക്രട്ടറിയ്ക്ക് വിധിപകർപ്പ് സഹിതം കൽകി അപേക്ഷ സമർപ്പിച്ചത് അംഗീകരിച്ചുകൊണ്ട് 07.11.2017ന് ഉത്തരവ് [സ.ഉ.(സാധാ)നം./4202/2017/പൊ.വി.വ.] അനുവദിച്ചു.

എസ്.എസ്.എൽ.സി ബുക്കിൽ 14.12.1971 എന്ന ജനന സർട്ടിഫിക്കറ്റിലെ അതേ ജനന തിയ്യതി തന്നെ ചേർത്ത് ശരിയാക്കുന്നതിനുവേണ്ടി, തുടർ നടപടികളുടെ ഭാഗമായി, ആർ.ഇ.സി. ഹൈസ്കൂൾ പ്രധാനാദ്ധ്യാപിക മുഖേന തിരുവനന്തപുരത്തെ പരീക്ഷാഭവനിലേയ്ക്ക് ആവശ്യമായ രേഖകൾ സഹിതം അയച്ചു. ആയതിൻപ്രകാരം Joint Commissioner ടെ 2018 ജനുവരി 06-ാം തിയ്യതിയിലെ ഉത്തരവ് തപാൽ വഴി ലഭിച്ചു, 14.12.1971 എന്ന എന്റെ യഥാർത്ഥ ജനന തിയ്യതി ചേർത്ത എസ്.എസ്.എൽ.സി. ബുക്കും ഉൾപ്പെടെ.

അതിനുശേഷം ആർ.ഇ.സി. ഹൈസ്ക്കൂളിലും ചൂലൂർ എ.യു.പി. സ്ക്കൂളിലും പ്രസ്തുത രേഖകളുടെ പകർപ്പുകൾ സമർപ്പിച്ച് സ്കൂൾ രജിസ്റ്ററിലും ജനന തിയ്യതി തിരുത്തി ശരിയാക്കി.

## കൽകിയുടെ ഗ്രഹനില

4. മുടികവിവില്ല് (1):4:1:3.

വലങ്കിടുവേൻ റാമാനിൽ സിഹപ്പൻകെണ്ടെ
പാർക്ക്കരി കാലയതിൽ ജ്ഞാനിരണ്ടിൽ
പക്വമായ് മദ്രകോൾ തേരിൽതങ്ക

(1):4:2:1,2,3. & (1):4:3:1,2,3. & (1):4:4:1,2,3.

*മുടി=ലഗ്നം, കവി=ശുക്രൻ, വില്ല്=ധനു, വലങ്കിടുവേൻ=നൽ*

**കൽകിയുടെ ഗ്രഹനില**
**1971 Dec 14. 7.08 am. ചോതി നക്ഷത്രം.**

| | | | |
|---|---|---|---|
| മാ | | മ | |
| കു | | | ശി |
| സ | | | |
| ല ശു | ഗു ര ബു | ച | |

*കുക(നിലകൊള്ളുക), റാ=രാഹു, മാൻ=മകരം, സിഹപ്പൻ =ചൊവ്വ, കെണ്ടെ=മീനം, പാർക്ക്=അതിൽ (മീനത്തിൽ), കരി=ശനി, കാലയതിൽ=ഇടവത്തിൽ, ജ്ഞാനി=കേതു, രണ്ടിൽ=കർക്കിടകത്തിൽ, മട്രകോൾ=മറ്റ് ഗ്രഹങ്ങൾ, തേരിൽ=വൃശ്ചികത്തിൽ, തങ്ക=ആകുന്നു(ആയിരിക്കുന്നു).*

ധനു ലഗ്നത്തിൽ ശുക്രൻ. (1):4:1:3. മകരത്തിൽ രാഹു. (1):4:2:2. മീനത്തിൽ ചൊവ്വ. (1):4:2:3 4:3:1(1). ഇടവത്തിൽ ശനി.(1):4:3:1(2),2. കർക്കിടകത്തിൽ കേതു.(1):4:3:3. പക്വതയോടെ മറ്റ് ഗ്രഹങ്ങൾ വൃശ്ചികത്തിൽ. (1):4:4:1,2,3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**ശിവദേവൻ കൽകിയുടെ ഗ്രഹസ്ഥിതി അറിയിച്ചു. ധനു ലഗ്നത്തിൽ ശുക്രനും, മകരത്തിൽ രാഹുവും, മീനത്തിൽ ചൊവ്വയും മറ്റ് ഗ്രഹങ്ങൾ വൃശ്ചികത്തിലും. മറ്റ് ഗ്രഹങ്ങൾ എന്നാൽ സൂര്യനും ബുധനും ഗുരുവും (വ്യാഴവും) ചന്ദ്രനും. കൽകിയുടെ അഗസ്ത്യ മഹാശിവനാഡി സൂക്ഷ്മാൽ സൂക്ഷ്മം നാഡിതാളിയോലയിൽ രേഖപ്പെടുത്തിയ ഗ്രഹസ്ഥിതിയിൽ (ഗ്രഹചലന പഠനശാഖയായ ജ്യോതിഷപ്രകാരം പരിശോധിക്കുമ്പോൾ) വ്യക്തമാകുന്ന ചില പിഴവുകൾ നാഡിതാളിയോലയുടെ ഭദ്രതക്ക് വേണ്ടി പുനരെഴുത്തുകൾ നടത്തിയപ്പോൾ സംഭവിച്ചതാകാം. ജ്യോതിഷ**

**ത്തിൽ മൂന്നിൽ (കുംഭത്തിൽ) ചൊവ്വയും, നാലിൽ (മീന ത്തിൽ) ഗുളികനും, പതിനൊന്നിൽ (തുലാത്തിൽ) ചന്ദ്രനു മാണ്. വിശദവിവരങ്ങൾക്ക് 33–ാം പേജിലെ കൽകിയുടെ ജന്മഗ്രഹസ്ഥിതി നോക്കുക. നാഡിതാളിയോലയിൽ ഗുളി കനെ ഗ്രഹനിലയിൽ ഉൾപ്പെടുത്തിയതായി കാണുന്നില്ല.**

[ഈ പുസ്തകത്തിൽ ചേർത്തിട്ടില്ലാത്ത മറ്റൊരു അദ്ധ്യായ മായ കൽകിയുടെ മഹാശിവനാഡി സൂക്ഷ്മം പൊതുവൈ യ്കാണ്ഡത്തിലെ രണ്ടാമത്തെ ശ്ലോകത്തിലെ നാലാമത്തെ വരി മുതൽ മൂന്നാം ശ്ലോകംവരേയും ‘‘കൂരമതി തുളൈത ന്നിൽ കതിർമാൾ, 3. മാളെടുത്ത് ഇരൈയ്ത്തേള് കവിവി ല്ല്, മിയംമ്പറവ് മാനതിനിൽ ശേയുംകെണ്ടൈ, സ്വല്ലകാരി കാലയതിൽ തുറവിനൻണ്ട്, സാധകർക്ക് നവകോളും ഇവ്വാ ർചുറ്റ്റ’’ എന്നാണ് കൽകിയുടെ ഗ്രഹസ്ഥിതിയെ സംബ ന്ധിച്ച് രേഖപ്പെടുത്തിയിരിക്കുന്നത്. അതിന്റെ മലയാള ഗദ്യവിവർത്തനം:‘‘ചന്ദ്രൻ തുലാത്തിൽ(3):2:4:1. സൂര്യനും ബുധനും വ്യാഴവും വൃശ്ചികത്തിൽ.(3):2:4:3–3:1:1,2. ശുക്രൻ ധനു വിൽ. (3):3:1:3. രാഹു മകരത്തിൽ. (3):3:2:1,2. ചൊവ്വ മീനത്തിൽ.(3):3:2:3. ശനി ഇടവത്തിൽ.(3):3:3:1,2. കേതു കർ ക്കിടകത്തിൽ.(3):3:3:3. ഇപ്രകാരം (കൽകിയുടെ) ഗ്രഹ സ്ഥിതി.(3):4:1,2,3.’’ കൽകിയുടെ മഹാശിവനാഡി സൂക്ഷ്മം പൊതുവൈയ്കാണ്ഡത്തിൽ രേഖപ്പെടുത്തിയ ഗ്രഹസ്ഥിതി യിൽ പതിനൊന്നിൽ (തുലാത്തിൽ) ചന്ദ്രനും പന്ത്രണ്ടിൽ (വൃശ്ചികത്തിൽ) സൂര്യനും ബുധനും വ്യാഴവും എന്ന് കൃത്യ മായി ജ്യോതിഷപ്രകാരവും ശരിയായി ചേർത്തിട്ടുണ്ട്. എങ്കി ലും മീനത്തിൽ ചൊവ്വ എന്ന് കൊടുത്തതിൽ പിഴവുണ്ട്. ഇ ത് പുനരെഴുത്തിൽ സംഭവിച്ച പിശകായിരിക്കുമെന്ന് കരുതു കയാണ് ഉചിതം!]

5. ശംഖതിനിൽ വടിവംരേവൈ (1):5:1:2,3.

തനിസിറപ്പായ് പുള്ളിയതും പഞ്ചമാഹും (1):5:2.

*ശംഖതിനിൽ=ശംഖ്മാതിരി രേഖകളുള്ള, വടിവംരേഖൈ= വിരലടയാളം, തനിസിറപ്പായ്=ഏറെ പ്രത്യേകതകളുള്ള, പുള്ളിയതും പഞ്ചമാഹും=അഞ്ച് പുള്ളികളുണ്ട്.*

ശംഖ്പോലെ രേഖകളുള്ള (കൽകിയുടെ) വിരലടയാളത്തിൽ(1):5:1:2,3. ഏറെ പ്രത്യേകതകളുള്ള(1):5:2:1. അഞ്ച് പുള്ളികളുണ്ട്. (1):5:2:2,3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**ശംഖ്പോലെ രേഖകളുള്ള കൽകിയുടെ വിരലടയാളത്തിൽ സവിശേഷതകളുള്ള അഞ്ച് പുള്ളികളുണ്ട്. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.**

**''മുക്തിരേഖൈ സിറപ്പാണൈ പുള്ളിനവം'' (മുക്തിരേഖ എന്ന് പേരുള്ള കൽകിയുടെ വിരലടയാളത്തിൽ ഒമ്പത് പുള്ളികളുണ്ട്) എന്ന് കൽകിയുടെ അഗസ്ത്യ മഹാശിവനാഡി തുല്ല്യം പൊതുവിൻ ഉണ്മൈകാണ്ഡത്തിൽ അഞ്ചാം ശ്ലോകത്തിലെ ഒന്നാം വരിയിൽ മൂന്നാമത്തെ ശ്ലോകപദത്തിലും രണ്ടാം വരിയിൽ ഒന്നും രണ്ടും ശ്ലോകപദങ്ങളിലും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിന് ഏറെ പ്രത്യേകതകളുണ്ട്!**

5. **ഇങ്കിതമായ് ഈൻട്രോർകൾ ദീർഘമാകും** (1):5:3.
   **ഇരുതുണൈകൾ ആൺപെൺ മണവുംകണ്ടാൻ**(1):5:4.
6. **കണ്ട്വരർ കടൈസായൽ** (1):6:1:1,2.

*ഈൻട്രോർകൾ=മാതാപിതാക്കൾ, ദീർഘമാകും=ജീവിച്ചിരിപ്പുണ്ട്, ഇരുതുണൈകൾ=കൂടെപിറന്നവർ രണ്ട്പേർ, ആൺപെണ്ണും=സഹോദരനും സഹോദരിയും (പുരുഷനും സ്ത്രീയും), മണവുംകണ്ടാൻ=വിവാഹിതരാണ്. കണ്ട്വരർ=അറിയുക, കടൈസായൽ=ഇളയത് (അവസാനത്തെ സന്തതി).*

**(കൽകിയുടെ) മാതാപിതാക്കൾ ജീവിച്ചിരിപ്പുണ്ട്.** (1):5:3. **കൂടെപിറന്ന രണ്ട് പേരായ സഹോദരനും സഹോദരിയും**

**വിവാഹിതരാണ്.** (1):5:4. **(കൽകി) ഇളയ സന്തതിയാണെന്ന് അറിയുക.** (1):6:1:1,2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**നാഡിതാളിയോല വായിക്കുമ്പോൾ കൽകിയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പുണ്ട്. കൽകി ഇളയ സന്തതിയാണ്. കൽകിയ്ക്ക് വിവാഹിതരായ ഒരു സഹോദരനും സഹോദരിയുമുണ്ട്. കൽകിയുടെ കുടുംബവൃത്താന്തങ്ങളാണ് ശിവദേവൻ അറിയിച്ചത്. കൽകിയ്ക്ക് ശ്രീമതി എന്ന ഒരു അനുജത്തി കൂടിയുണ്ട്. 1970 ഏപ്രിൽ 4ന് ജനിച്ച് 7 ദിവസം മാത്രം ജീവിച്ച ശ്രീമതിയുടെ സഹോദരൻ 1971 ഡിസംബർ 14ന് പുനർജനിച്ചതിന്റെ ചരിത്രപരമായ തെളിവുകൾ രേഖപ്പെടുത്തിയ ശ്രീമതിയുടെ അഗസ്ത്യ നാഡി മൂന്നാം കാണ്ഡം കാണുക (പേജ് 132 മുതൽ 159 വരെ).**

**ആരുടെ താളിയോലയാണോ വായിയ്ക്കുന്നത് എന്നത് തിരിച്ചറിയുന്നതിനുള്ള ചരിത്രപരമായ തെളിവുകളായി ഇത് പ്രയോജനപ്പെടുന്നു.**

6. **ശിന്തൈമേലായ്** (1):6:1:3.

**കനിവ്ഗുണം കൊണ്ടവനെ തിറമൈമേലായ്** (1):6:2.

**ഉണ്ട്താൻ മാളവനിൻ അരുളുംകാപ്പും** (1):6:3.

***ശിന്തൈമേലായ്=അത്യുന്നതമായ ചിന്താശക്തിയുള്ള, ശിന്തൈ=ചിന്തകൾ, മേലായ്=അത്യുന്നതമായ, കനിവ്ഗുണം കൊണ്ടവനെ തിറമൈമേലായ്=സൽസ്വഭാവിയും അത്യുൽകൃഷ്ടമായ കാര്യപ്രാപ്തിയുമുള്ളവനെ, കനിവ് ഗുണം=സൽസ്വഭാവം, കൊണ്ടവനേ=അങ്ങനെയുള്ളവനേ, ഉണ്ട്താൻ മാളവനിൻ അരുളുംകാപ്പും=(ജ്യോതിർമണ്ഡല വിഷ്ണുലോക പ്രകാശ സ്വരുപ) സംരക്ഷണാധികാരി വിഷ്ണുദേവന്റെ അനുഗ്രഹവും ദിവ്യവാണികളും സംരക്ഷണവുമുണ്ട്, മാളവൻ= വിഷ്***

*ണുദേവൻ, അരുളും=അനുഗ്രഹവും ദിവ്യവാണികളും, കാപ്പും=സംരക്ഷണവും.*

**അത്യുന്നതമായ ചിന്താശക്തിയും (വിവേകവും)**(1):6:1:3. **സൽസ്വഭാവവും** (1):6:2:1. **അത്യുൽകൃഷ്ടമായ കാര്യപ്രാപ്തിയുമുള്ളവനേ!** (1):6:2:2,3. **വിഷ്ണുദേവന്റെ ദിവ്യവാണികളും സംരക്ഷണവുമുണ്ട്.** (1):6:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**സർവ്വശ്രേഷ്ഠമായ വിവേകത്താൽ അത്യുന്നതമായ ചിന്താശക്തിയും സത്സ്വഭാവവും അത്യുൽകൃഷ്ടമായ കാര്യപ്രാപ്തിയുമുള്ള കൽകിയ്ക്ക് (ജ്യോതിർമണ്ഡല വിഷ്ണുലോക പ്രകാശ സ്വരൂപ) വിഷ്ണുദേവന്റെ ദിവ്യാനുഗ്രഹവും ദിവ്യവാണികളും സംരക്ഷണവുമുണ്ട്. സർവ്വാധികാരി പരമഗുരു ശിവദേവൻ അനുഗ്രഹിച്ചു കൊണ്ട് "കാര്യപ്രാപ്തിയുമുള്ളവനേ" എന്ന സംബോധനയോടെ കൽകിയോട് നേരിട്ട് അറിയിക്കുകയാണ്.**

6. **ഉമയവളും എന്തനയും അറിന്തവൻനീ** (1):6:4.
7. **അറിന്തവനേ പരിപൂരണ ആശിയുണ്ട്** (1):7:1.

*ഉമയവളും എന്തനയും=ഉമയായ പാർവ്വതിദേവിയേയും ശിവദേവനായ എന്നേയും (നമ്മേയും), അറിന്തവൻനീ=സാക്ഷാത്ക്കരിച്ചവൻ നീ! (കൽകിയ്ക്ക് ഈശ്വരസാക്ഷാത്ക്കാരം ലഭിച്ചിട്ടുണ്ട്), അറിന്തവനേ=അങ്ങനെ സാക്ഷാത്ക്കാരം ലഭിച്ചിട്ടുള്ള കൽകിയ്ക്ക്, പരിപൂരണ ആശിയുണ്ട്=പരിപൂർണ്ണമായ അനുഗ്രഹമുണ്ട്.*

**പാർവ്വതിദേവിയേയും നമ്മേയും സാക്ഷാത്ക്കരിച്ചവൻ നീ! (കൽകി)** (1):6:4. **അപ്രകാരം സാക്ഷാത്ക്കരിച്ചവനേ!** (1):7:1:1. **പരിപൂർണ്ണമായ അനുഗ്രഹമുണ്ട്.** (1):7:1:2,3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**പാർവ്വതിദേവിയേയും ശിവദേവനേയും സാക്ഷാത്ക്കരിച്ച**

**(സമുന്നത സ്ഥാനാധികാരപ്രകാരം ദേവവർഗ്ഗത്തിൽനിന്നുമുള്ള ഔദ്യോഗിക അനുവാദമുള്ള) കൽകി ഈശ്വര സാക്ഷാത്ക്കാരവും ദൈവീക പ്രാപ്തിയും കൈവരിച്ചിട്ടുണ്ട്. കൽകിയ്ക്ക് സർവ്വദാ പരിപൂർണ്ണമായ അനുഗ്രഹമുണ്ടെന്നും ശിവദേവൻ അരുളി ചെയ്തു.**

**"പാർവ്വതി ദേവിയേയും നമ്മേയും സാക്ഷാത്ക്കരിച്ചവൻ നീ!" എന്ന് സർവ്വാധികാരി പരമഗുരു ശിവദേവൻ വാത്സല്യത്തോടെ കൽകിയോട് നേരിട്ട് അറിയിക്കുകയാണ്.**

**പരീക്ഷയിൽ ജയിച്ചുവെന്ന് സ്വയം പറയുന്നതിനേക്കാൾ അധികൃതർ അനുവദിക്കുന്ന സർട്ടിഫിക്കറ്റിനാണ് അംഗീകാരമെന്നതുപോലെ ശിവദേവനേയും പാർവ്വതിദേവിയേയും കൽകി സാക്ഷാത്ക്കരിച്ചിട്ടുണ്ടെന്ന് ശിവദേവൻ നേരിട്ട് അറിയിച്ചത് വളരെയേറെ പ്രാധാന്യം അർഹിക്കുന്നതും, 2003ൽ നടത്തിയ സ്വർണ്ണപ്രശ്നത്തിലും താംബൂലപ്രശ്നത്തിലും തെളിഞ്ഞപ്രകാരം കൽകിയിൽ കുടികൊള്ളുന്ന സ്വയംഭൂ ചൈതന്യത്തേയും ത്രിമൂർത്തി ചൈതന്യത്തേയും സംബന്ധിച്ച ആധികാരിക ഔദ്യോഗിക തെളിവുകൂടിയാകുന്നു.**

7. ഔടധങ്കൾ അനുഭവങ്കൾ (1):7:2:1,2.

*ഔടധങ്കൾ=ഔഷധങ്ങൾ, അനുഭവങ്കൾ=അറിവുണ്ട്, ജ്ഞാനമുണ്ട്.*

ഔഷധങ്ങളെക്കുറിച്ച് (1):7:2:1. (കൽകിയ്ക്ക്) ജ്ഞാനമുണ്ട്. (1):7:2:2.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**ഔഷധങ്ങളെക്കുറിച്ച് (കൽകിയ്ക്ക്) ജ്ഞാനമുണ്ട്. ശിവദേവൻ അറിയിച്ചു.**

7. സിറപ്പ്പുംപിന്നൈ (1):7:2:3.

സിറപ്പും പിന്നൈ=ശോഭനമായ ഭാവിയുണ്ട് (കൽകിയുടെ വരുംകാലം വളരെ നല്ലതാണ്, സദ്ഫലങ്ങൾ പ്രദാനം ചെയ്യുന്നതാണ്)

(കൽകിയ്ക്ക്) ശോഭനമായ ഭാവിയുണ്ട്.(1):7:2:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**കൽകിയുടെ ഭാവിജീവിതം ശ്രേഷ്ഠവും ശോഭനവും സദ്ഫലങ്ങളോടുകൂടിയതും മംഗളകരവുമാണ്. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.**

7. കുറിപ്പാഹ ഇതുനാളിൽ ആത്മീകത്തിൽ (1):7:3.

*കുറിപ്പാഹ=സവിശേഷമായി (പ്രത്യേകതകളോടെ), ഇതുനാളിൽ=ഈ കാലത്ത് (ഇപ്പോൾ), ആത്മീകത്തിൽ=ആത്മീയതയിൽ.*

സവിശേഷമായി പ്രത്യേകതകളോടെ ഈ കാലത്ത് (കൽകി) ആത്മീയതയിലാണ്. (1):7:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**കൽകി ആത്മീയതയിലാണ്. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു. ഇപ്പോൾ ഔദ്യോഗിക ദൗത്യനിർവ്വഹണത്തിലാണ് കൽകി എന്നതാണ് യഥാർത്ഥത്തിൽ അറിയിച്ചിരുന്നത്.**

7. കുറയില്ലൈ പടിപടിയൈ പ്രാബല്ല്യങ്കൾ (1):7:4.

8. പ്രബല്ല്യം താനിരുക്ക് അറിവാർമക്കൾ (1):8:1.

പിരിയമുടൻ സേവൈകളും സീഡർഅൻമ്പും (1):8:2.

*കുറയില്ലൈ പടിപടിയൈ പ്രാബല്ല്യങ്കൾ പ്രബല്ല്യം താനിരുക്ക് അറിവാർമക്കൾ=ഇപ്പോഴുള്ള അറിഞ്ഞ ഭക്തരോടൊപ്പം പടിപടിയായി അനേകമനേകം ഭക്തരുണ്ടാകും, കുറയില്ലൈ=ഒട്ടും കുറയാതെ (അനേകമനേകം), പടിപടിയൈ=പടിപടിയായി, പ്രാബല്ല്യങ്കൾ (പ്രബല്ല്യം)=പ്രബലതയോടെ, താനിരുക്ക്=ഇപ്പോഴുമുണ്ട്, അറിവാർമക്കൾ= അറിഞ്ഞ ഭക്തർ,*



*പിരിയമുടൻ=സ്വീകാര്യതയോടെ, സേവൈകളും=സേവന ങ്ങളുണ്ടായിരിക്കും, സീഢർ അൻമ്പും=സദുദ്ദേശ്യത്താൽ നിഷ്ക്കളങ്കതയോടെ വിശ്വസ്തരും സേവകരും ശിഷ്യരും ദേവങ്കലേയ്ക്ക് അർപ്പിതരുമായ ഭക്തർ.*

നിലവിൽ അറിഞ്ഞ ദിവ്യാനുഭവങ്ങളുള്ള ഭക്തരോടൊ

പുനർജന്മം ചരിത്രപരമായ തെളിവുകൾ

പ്പം പ്രബലതയോടെ പടിപടിയായി നിരവധി ഭക്തരുണ്ടാകും. സദുദ്ദേശ്യത്താൽ നിഷ്ക്കളങ്കതയോടെ അത്തരം ഭക്തർ സ്വീകാര്യതയോടെ ഭക്തിപൂർവ്വം സേവിയ്ക്കും. (1):7:4.–8:1.–8:2.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**നിലവിലുള്ള ഭക്തരോടൊപ്പം ഭാവിയിൽ ധാരാളം ഭക്തരുണ്ടാകും. ദേവങ്കലേയ്ക്ക് അർപ്പിതരായി സേവിയ്ക്കും. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു. കൽകിപുരി ക്ഷേത്ര കാര്യവും കൂടിയാണ് അറിയിച്ചത്.**

***ദേവൻ, ദേവന്മാർ, ദേവി, ദേവിമാർ, ദേവങ്കൽ, ദേവവർഗ്ഗം, ഈശ്വരൻ, ഈശ്വരി, ഈശ്വരകാര്യം, ദേവകാര്യം എന്നിത്യാദി പദങ്ങൾക്കൊണ്ട് ഉദ്ദേശിക്കുന്നത് സംബന്ധിച്ചുള്ളത് 1/3/2020–ാം നമ്പർ കൽകിയുടെ ഒസ്യത്താധാരപ്രകാരവും ആയതിലെ 23 ഉം 24 ഉം നമ്പരുകളിൽ കൊടുത്ത കൽകിപുരി ക്ഷേത്രനിയമങ്ങൾപ്രകാരവുമാകുന്നു എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.***

8. ശരിയോഹം തുടർന്തിരുക്ക് ആണ്ടുക്കാണ്ട് (1):8:3.

*ശരിയോഹം=ശുഭയോഗം(സദ്ഫലയോഗം), തുടർന്തിരുക്ക് =നിരന്തരം, ആണ്ടുക്കാണ്ട്=വർഷംതോറും.*

(കൽകിയ്ക്ക്) ശുഭയോഗം നിരന്തരം വർഷംതോറുമുണ്ട്. (1):8:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

**കൽകിയ്ക്ക് എല്ലാ വർഷവും സദ്ഫലങ്ങളും ശുഭയോഗങ്ങളും നിരന്തരം തുടർച്ചയായി ലഭിച്ചുകൊണ്ടിരിയ്ക്കും. ശിവദേവൻ പാർവതിദേവിയോട് അറിയിച്ചു.**

## ഏകത്വത്തിൽ നിലകൊള്ളുന്നു

8. **ശാതിമതം കടന്ത്താൻ യേഹംഎൻട്ര്** (1):8:4.
9. **യേഹംഎൻട്ര് വിളങ്കീടുമേ കരുണയാലേ** (1):9:1.

*ശാതിമതം=ജാതിമതങ്ങൾക്ക്, കടന്ത്താൻ=അതീതമായി, യേഹംഎൻട്ര്=ഏകത്വത്തിൽ നിലകൊള്ളുന്നു, യേഹംഎൻട്ര്=ഏകത്വത്തിൽ (അദ്വൈതം), വിളങ്കീടുമേ=പ്രശോഭിതമായി നിലകൊണ്ട് പ്രചുരപ്രചാരത്തോടെ പ്രസിദ്ധമായി സ്വയം ബഹുമാനിതമാകും, കരുണയാലേ =കൃപയാൽ.*

**ജാതിമതങ്ങൾക്കതീതമായ ഏകത്വത്തിലാണ് (കൽകി) നിലകൊള്ളുന്നത്. കൃപയാൽ ഏകത്വത്തിൽ പ്രശോഭിതമായി നിലകൊണ്ട് (കൽകി) പ്രചുരപ്രചാരത്തോടെ പ്രസിദ്ധമായി സ്വയം ബഹുമാനിതമാകും, പ്രകീർത്തിതമായിത്തീരും.** (1):8:4.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ഈശ്വരസാക്ഷാത്ക്കാരം ലഭിച്ച കൽകി ജാതിമതങ്ങൾക്കതീതമായി എല്ലാമാകുന്ന ഏകത്വത്തിലാണ് നിലകൊള്ളുന്നത്. (പരബ്രഹ്മം സ്വയം എല്ലാമായ് നിലകൊള്ളുന്നു എന്ന വ്യക്തതയിലാണ് കൽകി നിലകൊള്ളുന്നത്). ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

**ഭിന്നമല്ല എങ്കിലും പരബ്രഹ്മം സ്വയം സൃഷ്ടിയായ് നിലകൊള്ളുന്നതിനായി ഭിന്നം എന്ന തലത്തിൽ നിലകൊള്ളുകയാണെന്നും ഭിന്നമല്ലെന്നും അറിയുക. ഭാരത സംസ്ക്കാരത്തിന്റെ, സനാതന ധർമത്തിന്റെ, ഹിന്ദുമതത്തിന്റെ സവിശേഷ ദർശനമായ എല്ലാം ആകുന്ന ഏകത്വത്തിലാണ് (അദ്വൈതത്തിൽ) കൽകി നിലകൊള്ളുന്നതും കേന്ദ്രീകരിക്കുന്നതും.**

**കൃപയാൽ ഏകത്വത്തിൽ (അദ്വൈതത്തിൽ) പ്രശോഭിതമായി നിലകൊണ്ട് കൽകി പ്രചുരപ്രചാ**

**രത്തോടെ പ്രസിദ്ധനും ബഹുമാനിതനുമായി ഈ ലോകത്തിൽ പ്രകീർത്തിതമായിത്തീരും. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.**

***Genetic. Organize. Protect. [G.O.P. - ജനിതകം, ക്രമം, സംരക്ഷ] എന്നതിനായി ജ്യോതിർമണ്ഡലത്തിൽ സമുന്നത സ്ഥാനാധികാരങ്ങളോടെ നിലകൊള്ളുന്ന ദേവവർഗ്ഗത്തെ വസ്തുതാപരമായി സ്വീകരിച്ചുകൊണ്ട് പരബ്രഹ്മം സ്വയം എല്ലാമായ് നിലകൊള്ളുന്നു എന്ന ഏകത്വത്തിൽ കൽകി നിലകൊള്ളുന്നു.***

***പ്രകാശസ്വരൂപത്തിൽ (പഞ്ചഭൂതാത്മകമല്ല) ജ്യോതിർമണ്ഡലങ്ങളായ ബ്രഹ്മലോക ശിവലോക വിഷ്ണുലോക വാസികളായ ജനിതകാധികാരി (Supreme Genetic Authority) ബ്രഹ്മദേവനും സർവ്വാധികാരി പരമഗുരു (Supreme Organizing Authority and Supreme Preceptor) ശിവദേവനും സംരക്ഷണാധികാരി (Supreme Protection Authority) വിഷ്ണുദേവനും ആകുന്നു കൽകിപുരി ക്ഷേത്രത്തിലെ (കൽകിയുടെ പ്രാർത്ഥനാ മുറി) ആരാധനാ ദേവന്മാർ എന്നത് ഇവിടെ പ്രത്യേകമായി ചേർക്കുന്നു.***

## പൂർവ്വാവതാരം: ശ്രീകൃഷ്ണൻ

9. **ഇതൻമുന്നം കിരുട്ടിനനായ് അവതരിത്തായ്** (1):9:2.
**പാഹുപട പലലീലൈ ശെയ്ത്മേളായ്** (1):9:3.
**പാരുലകിൽ അറിയാതോർ ഉണ്ട്ശൊൽവേൻ** (1):9:4.

10. **ഉണ്ട്താൻ സൂക്ഷ്മങ്കൾ ഒറൈപ്പേൻഇപ്പം** (1):10:1.

**ഇതൻമുന്നം=ഇതിനുമുമ്പ് (കൽകി), കിരുട്ടിനനായ് =കൃഷ്ണനായി (വിഷ്ണുദേവന്റെ അഷ്ടമാവതാരമായ ഭഗവാൻ ശ്രീകൃഷ്ണനായി), അവതരിത്തായ്=അവതരിച്ചിരുന്നു, പാഹുപട=ഭിന്നതയില്ലാതെ (വേർതിരിവില്ലാതെ), പല ലീലൈ=പല വിധമായ (അവതാര) ലീലകളും, ശെയ്ത്മേളായ്=നിരവധി പ്രാവശ്യം (ചെയ്തിരുന്നത്), പാരുലകിൽ=ലോകത്തിൽ, അറിയാതോർ=എല്ലാവരും അറി**

**ഞ്ഞ്, ഉണ്ട്ശൊൽവേൻ=പാരായണം ചെയ്യുന്നുണ്ട്, ഉണ്ട്താൻ സുക്ഷ്മങ്കൾ ഒറൈപ്പേൻഇപ്പം=ഇപ്പോൾ അറിയിച്ചപ്രകാരം സൂക്ഷ്മങ്ങളായ അനേകം ദേവരഹസ്യങ്ങളുണ്ട്, ഒറൈപ്പേൻഇപ്പം= ഇപ്പോൾ അറിയിച്ചപ്രകാരം.**

**ഇതിനുമുമ്പ്** (1):9:2:1. **(കൽകി) (വിഷ്ണുദേവന്റെ അഷ്ടമാവതാരമായ ഭഗവാൻ) ശ്രീകൃഷ്ണനായി അവതരിച്ച്** (1):9:2:2,3. **ഭിന്നതയില്ലാതെ** (1):9:3:1. **നിരവധി പ്രാവശ്യം ചെയ്ത അനേകം (അവതാര) ലീലകൾ** (1):9:3:2,3. **ലോകത്തിലുള്ളവർ (ഭക്തർ) അറിഞ്ഞ് പാരായണം ചെയ്യുന്നുണ്ട്.** (1):9:4. **ഇപ്പോൾ അറിയിച്ചപ്രകാരം (കൽകിയ്ക്ക്) സൂക്ഷ്മമായ ദേവരഹസ്യങ്ങൾ അനവധിയുണ്ട്.** (1):10:1.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ഇതിനുമുമ്പ് സംരക്ഷണാധികാരി വിഷ്ണുദേവന്റെ അഷ്ടമാവതാരമായ ഭഗവാൻ ശ്രീകൃഷ്ണനായി അവതരിച്ചിരുന്നതും വിഷ്ണുദേവൻ തന്നെയായ കൽകി ആകുന്നു. അക്കാലത്തെ അവതാരലീലകൾ പ്രസിദ്ധമാണ്. സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.**

**കൽകിയ്ക്ക് ഇപ്രകാരമുള്ള അനവധി ദേവരഹസ്യങ്ങളുണ്ട്. ശിവദേവൻ അരുളി ചെയ്തു.**

**ശ്രീകൃഷ്ണ ഭഗവാനും കൽകിയും വ്യത്യസ്തമല്ല,**

**ഒന്നുതന്നെയാണെന്ന് അർത്ഥശങ്കക്കിടയില്ലാത്ത വിധം വ്യക്തമാക്കി ശിവദേവൻ കൽകി ഭഗവാന്റെ അവതാര മാഹാത്മ്യത്തെ ലോകത്തോടും വിശിഷ്യ ഭക്തരോടും അറിയിക്കുകയാണ്.**

**വിഷ്ണുദേവന്റെ അവതാരമാണ് ഈ നാഡിതാളി യോലയിൽ രേഖപ്പെടുത്തിയ ജനന തിയ്യതിപ്രകാ രമുള്ള കൽകി എന്നതിനുള്ള സുപ്രധാനമായ തെ ളിവാണിത്.**

**കൽകി അവതാര മാഹാത്മ്യവും ഭഗവദ് ചരിതവും പൂർവ്വാവതാരങ്ങളും ഇഹലോകങ്ങളുടെയെല്ലാം അധിപനായ ശിവദേവനോളം മറ്റാർക്കുമറിയില്ല! വിധിക്കാനും വിജയിപ്പിക്കാനുമുള്ള അധികാര വും അവകാശവും ശിവദേവനും വിഷ്ണുദേവനും മാത്രം സ്വന്തം!**

## പൂർവ്വാവതാരം: ശ്രീകൃഷ്ണൻ
## ദ്രൗപദിയെ രക്ഷിച്ചതും നീ

**10. ഉദവിയത് ശെയ്തവൻനീ പാഞ്ചാലിയ്ക്കും**

(1):10:2.

*ഉദവിയത്=സഹായം, ശെയ്തവൻ നീ=നൽകിയവ ൻ നീ, ചെയ്തവൻ നീ! (കൽകി), പാഞ്ചാലിയ്ക്കും =ദ്രൗപദിക്കും (അർജുനന്റെ മാത്രം പത്നി).*

**പാഞ്ചാലിയെ (ദ്രൗപദിയെ) സഹായിച്ചതും നീ (കൽകി)!!** (1):10:2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**പഞ്ചപാണ്ഡവരിൽ പ്രമുഖനും വില്ലാളിവീരനുമായ അർജുനന്റെ മാത്രം പ്രിയപത്നിയായി ജീവിയ്ക്കുന്നതിന് ദ്രൗപദിയെ (പാഞ്ചാലി) നീതിപൂർവ്വം സഹായിച്ച ഭഗവാൻ ശ്രീകൃഷ്ണനും കൽകി ഭഗവാനായ നീ തന്നെ എന്ന് ചരിത്രപരമായി സാക്ഷ്യപ്പെടുത്തിക്കൊണ്ട് സർവ്വാധികാരി പരമഗുരു ശിവദേവൻ കൽകിയോട് നേരിട്ട് സംസാരിക്കുകയാണ്.**

**അഷ്ടമാവതാര ശ്രീകൃഷ്ണനായി ദ്രൗപദിയെ നീതിപൂർവ്വം പരിരക്ഷിച്ചതും വിഷ്ണുദേവൻ ആകുന്ന കൽകിയായിരുന്നു എന്ന ദേവരഹസ്യത്തെ സർവ്വാധികാരിയും സർവജ്ഞനുമായ ശിവദേവൻ ഭക്തരോടായി വിളംബരം ചെയ്യുകയാണ്. ശ്രീകൃഷ്ണ ഭഗവാനും കൽകിയും ഒന്നു തന്നെ! ഭിന്നമല്ല!**




*എപ്രകാരമാകുന്നു ദ്രൗപദിയെ ശ്രീകൃഷ്ണാവതാരത്തിൽ രക്ഷിച്ചിരുന്നതെന്ന് കൽകി 2000ൽ യുഗധർമ മാസികയിൽ എഴുതിയിരുന്നത് 2008ൽ കൽകിപുരി പബ്ലിക്കേഷൻ പുസ്തകമായി പ്രസിദ്ധീകരിക്കുകയും, തുടർന്ന്, 2010 സപ്തംബർ 21 ലെ ജന്മഭൂമി പത്രത്തിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. (kalkipurana.com/ml/draupadi/).*

**വിഷ്ണുദേവന്റെ അഷ്ട**

**അഷ്ടമാവതാര ശ്രീകൃഷ്ണൻ, അർജുനൻ, പാഞ്ചാലരാജനായ ദ്രുപദന്റെ പുത്രിയാ യതിനാൽ പാഞ്ചാലിയെന്ന വിളിപ്പേരുള്ള ദ്രൗപദി മുതലായവരുടെ യഥാർത്ഥ ചിത്രം ഇപ്പോൾ ലഭ്യമല്ല. – കൽകി**

മാവതാരമായ ശ്രീകൃഷ്ണൻ ചരിത്രപുരുഷനാ ണെന്ന് തെളിയിക്കുകയാണ് ശിവദേവൻ.

ശ്രീകൃഷ്ണൻ സങ്കൽപമല്ലായെന്നും, ആരൊക്കെ യോ എഴുതിവെച്ച കഥകളിലെ അതിമാനുഷ കഥാ പാത്രങ്ങളിലൊരാളല്ലായെന്നും കൃത്യമായി തെളി യിക്കുകയാണ് ശിവദേവൻ.

ആയിരക്കണക്കിന് വർഷം മുമ്പേ, ഇക്കാലത്ത് ജനി ക്കുന്ന കൽകിയുടെ കൃത്യമായ ജനനതിയ്യതി, പേ ര്, മാതാപിതാക്കളുടെ പേര്, നക്ഷത്രം, ഗ്രഹനില കുടുംബ വിവരങ്ങൾ തുടങ്ങിയവയോടൊപ്പം പൂ ർവ്വാവതാര ശൃംഖലയിലെ ഏറ്റവും പ്രാധാന്യമുള്ള ശ്രീകൃഷ്ണാവതാരത്തിൽ ദ്രൗപദിയെ രക്ഷിച്ചതും നീ തന്നെ എന്ന് വ്യക്തമായി അറിയിക്കുന്നതിലൂടെ അഷ്ഠമാവതാര ശ്രീകൃഷ്ണനും ചരിത്രപുരുഷ നാകുന്നു എന്ന് ലോകത്തോട് വിളംബരം ചെയ്യുക യാണ് സർവ്വാധികാരി പരമഗുരു ശിവദേവൻ.

ദേവവർഗ്ഗം സങ്കൽപമല്ല, യഥാർത്ഥത്തിൽ നിലവി ലുള്ളതാണെന്ന് തെളിയിക്കപ്പെടുന്ന അസുലഭ നി മിഷം കൂടിയാണിത്.

# പൂർവ്വാവതാരം: ഭഗവാൻ ശ്രീരാമൻ

**10. ഗണ്യമായ് അതൻമുന്നൈ മനിതനായ്** (1):10:3.
**കടമൈയത് മാറാമൽ ഇരുക്കവേണ്ടി** (1):10:4.
**11. വേണ്ടിതാൻ ശ്രീരാമൻ അവതാരംകൊണ്ട്** (1):11:1.
**വെഹുംസിറപ്പായ് അരക്കർകളൈ മായ്ത്തവൻനീ** (1):11:2.
**കാണപ്പിൻ തായ്തന്തൈ തുണൈകൾക്കും** (1):11:3.
**ഗണ്യമായ് ഒട്രുമയായ് കടമൈമാറാ** (1):11:4.
**12. മാറാമൽ അവർകളുടൻ അൻമ്പായ്നിൻട്രായ്** (1):12:1.
**മക്കളെല്ലാം പുരുന്തിട്ടാർ അമൈതിയോട്** (1):12:2.

***ഗണ്യമായ്=ആത്മാർത്ഥതയോടെ നീതിപൂർവ്വവും ക്രമ പ്രകാരവും, അതൻമുന്നൈ=അതിനുമുമ്പ്, മനിതനായ്=മനുഷ്യനായി, കടമൈയത് മാറാമൽ ഇരുക്കവേണ്ടി=കടമകൾ സ്ഥിരമായി എങ്ങനെ ചെയ്യണമെന്ന്, വേണ്ടിതാൻ=അറിയിക്കുന്നതിനുവേണ്ടി, ശ്രീരാമൻ=ശ്രീരാമനായി, അവതാരം കൊണ്ട്=അവതരിച്ചു, വെഹുംസിറപ്പായ്=പ്രത്യേകമായി, അരക്കർകളൈ=ദുഷ്ടശക്തികളെ, മായ്ത്തവൻനീ=നിഗ്രഹിച്ചവൻ നീ, കാണപ്പിൻ=അതോടൊപ്പം, തായ്തന്തൈ=മാതാപിതാക്കൾക്കും, തുണൈകൾക്കും=സഹോദരീസഹോദരന്മാർക്കും, ഗണ്യമായ്=ആത്മാർത്ഥമായി നീതിപൂർവ്വവും ക്രമപ്രകാരവും, ഒട്രുമയായ്=ഐക്യതയോടെ, കടമൈമാറാ=ആത്മാർത്ഥമായി കടമകൾ ചെയ്യുക, മാറാമൽ=വ്യത്യാസങ്ങളില്ലാതെ, അവർകളുടൻ=അവരോടൊപ്പംതന്നെ, അൻമ്പായ് നിൻട്രായ്=ഐക്യതയോടും സ്വീകാര്യതയോടേയും, മക്കളെല്ലാം=പ്രജകളെല്ലാം, പുരുന്തിട്ടാർ=അറിയിച്ചു, അമൈതിയോട്=ശാന്തിയോടും സമാധാനത്തോടും കഴിയുന്നതിന് വേണ്ടതെല്ലാം.***

**അതിന് മുമ്പ്** (1):10:3:2. **മനുഷ്യനായി** (1):10:3:3. **കടമകൾ സ്ഥിരമായി എങ്ങനെ ചെയ്യണമെന്ന് അറിയിക്കുന്നതിനുവേണ്ടി** (1):10:4.-(1):11:1:1. **ശ്രീരാമനായും അവതരിച്ച്** (1):11:1:2,3. **പ്രത്യേകമായി** (1):11:2:1. **ദുഷ്ടശക്തികളെ**(1):11:2:2. **നിഗ്രഹിച്ചവനും നീ! (കൽകി).** (1):11:2:3. **അതോടൊപ്പം (ശ്രീരാമാവതാരത്തിൽ)** (1):11:3:1. **മാതാപിതാക്കൾക്കും** (1):11:3:2. **സഹോദരീ സഹോദരന്മാർക്കും** (1):11:3:3. **ആത്മാർത്ഥവും നീതിപൂർവ്വകവും ക്രമപ്രകാരവും** (1):11:4:1. **ഒരുമയോടെ** (1):11:4:2. **ഉത്തരവാദിത്തങ്ങൾ ചെയ്യേണ്ടതും** (1):11:4:3. **അവരോടൊപ്പംതന്നെ** (1):12:1:2. **പ്രജകളെല്ലാം** (1):12:2:1. **ഒരുമയോടെ യോജിപ്പിൽ** (1):12:1:3. **ശാന്തിയിലും സമാധാനത്തിലും ജീവിക്കുന്നതിനും ആവശ്യമായതെല്ലാം** (1):12:2:3. **അറിയിച്ചു.** (1):12:2:2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**അഷ്ടമാവതാര ശ്രീകൃഷ്ണ ഭഗവാന് മുമ്പ്, സപ്തമാവതാരമായ ഭഗവാൻ ശ്രീരാമനായി അവതരിച്ചിരുന്നതും വിഷ്ണുദേവൻ ആകുന്ന കൽകിയാണെന്ന് സർവ്വജ്ഞനായ സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

**നീതിപൂർവ്വം മനുഷ്യർ കടമകളും ഉത്തരവാദിത്തങ്ങളും അതാത് സ്ഥാനപ്രകാരം നിർവ്വഹിക്കേണ്ടത് എങ്ങനെയായിരിക്കണമെന്ന് അറിയിച്ച് നടപ്പാക്കി, ദുഷ്ടശക്തികളെ നിഗ്രഹിച്ചത് സപ്തമാ**

**വതാരമായ ഭഗവാൻ ശ്രീരാമനായി അവതരിച്ച വിഷ്ണുദേവൻ ആകുന്ന കൽകിയാണെന്ന് സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു. വിഷ്ണുദേവന്റെ ദശാവതാരങ്ങളിൽ ഏഴാമത്തെ അവതാരമാണ് ഭഗവാൻ ശ്രീരാമൻ. കൽകി തന്നെയാണ് ശ്രീരാമനായും അവതരിച്ചിരുന്നതെന്ന് അറിയിക്കുന്നതിലൂടെ കൽകി വിഷ്ണുദേവന്റെ പൂർണ്ണാവതാര സ്വരൂപമാണെന്ന് സർവ്വാധികാരി പരമഗുരു ശിവദേവൻ അർത്ഥശങ്കക്കിടയില്ലാത്തവിധം വെളിപ്പെടുത്തുകയാണ്.**

**ശ്രീരാമനായി അവതരിച്ച് പ്രത്യേകമായി ദുഷ്ടശക്തികളെ നിഗ്രഹിച്ചവൻ നീ എന്നതിലൂടെ കൽകിയോട് നേരിട്ട് സംവദിയ്ക്കുകയാണ് ശിവദേവൻ. ശിവദേവന്റെ സർവ്വജ്ഞത്വത്തിന്റെ, എല്ലാമറിയുന്ന സമുന്നത സ്ഥാനാധികാരത്തിന്റെ ഉത്തമോദാഹരണമാണിത്.**

**ആയിരക്കണക്കിന് വർഷങ്ങൾക്ക് മുമ്പ് അറിയിച്ച് ഋഷിപ്രോക്തമായി എഴുതിവെച്ചത് ഇക്കാലത്ത് അതേപ്രകാരം സംഭവിച്ചിരിക്കുന്നു. അക്കാലത്ത് ശിവദേവൻ കൽകിയോട് നേരിട്ട് അറിയിയ്ക്കുന്ന രീതിയിൽ അരുൾ ചെയ്തത് ഇക്കാലത്ത് തൽസമയ സംപ്രേഷണം പോലെ യഥാവിധി താളിയോലയിൽ എഴുതിവെച്ചപ്രകാരം അതേ വയസ്സിൽ വന്ന് വായിക്കുന്ന ചരിത്ര മുഹൂർത്തത്തിന് സാക്ഷിയാകുന്ന അസുലഭ അവസരമാണിത്.**




*എപ്രകാരമാകുന്നു ശ്രീരാമൻ അതാത് സ്ഥാനപ്രകാരം മമതാ ബന്ധിതനാകാതെ, ബന്ധുജനങ്ങളിൽ വിധേയപ്പെടാതെ, സ്വകർമ്മ പൂർത്തീകരണമെന്ന ഭാരത സംസ്കൃതിയുടെ അമൂല്യ സന്ദേശത്തെ സ്വജീവിതത്തിൽ പ്രായോഗിക രാജനൈതിക നിയമങ്ങളെ അടിസ്ഥാനമാക്കി നിഷ്പക്ഷമായി സ്വജനപക്ഷ പാതിത്വമില്ലാതെ പൂർണ്ണമായും രാഷ്ട്ര പുനർനിമ്മാണത്തിനുവേണ്ടി ധർമത്തിന്റെ പുനഃസ്ഥാപനത്തിനുവേണ്ടി പ്രാവർത്തികമാക്കിയതെന്ന് കൽകി 2000ൽ യുഗധർമ മാസികയിൽ എഴുതിയ യഥാർത്ഥ ശ്രീരാമ ചരിതം പ്രഥമഘട്ട സുപ്രധാനരംഗം 2008ൽ കൽകിപുരി പബ്ലിക്കേഷൻ പുസ്തകമായി പ്രസിദ്ധീകരിക്കുകയും ചെയ്തു. ലേറ്റസ്റ്റ് അപഡേറ്റ് ഓൺലൈനായി വായിയ്ക്കുന്നതിനുള്ള ലിങ്ക് :* kalkipurana.com/ml/sreeraman/.

## പൂർവ്വാവതാര വിവരണം: ശ്രീരാമന് മുമ്പും ശ്രീകൃഷ്ണന് ശേഷവും നിരവധി പ്രാവശ്യം അവതരിച്ചിരുന്നു.

12. **പോട്രുംപടി ഇതുവരൈയിൽ ഇതനിൻപിന്നും** (1):12:3.
**ഭൂവലകിൽ അതൻപിന്നും അവതരിത്തായ്** (1):12:4.

*പോട്രുംപടി=പ്രസിദ്ധമാണ്, ഇതുവരൈയിൽ=ഇപ്പോഴും, ഭൂവുലകി*

*ൽ=ഭൂമിയിൽ, ഇതനിൻപിന്നും=ഇതിനുമുൻമ്പും, അതൻപിന്നും= അതിനുശേഷവും, അവതരിത്തായ്=അവതരിച്ചിരുന്നത്.*

**ഇതിനുമുമ്പും (ശ്രീരാമന് മുൻമ്പും)** (1):12:3:3.
**അതിനുശേഷവും (ശ്രീകൃഷ്ണന് ശേഷവും)**(1):12:4:2.
**(വിഷ്ണുദേവൻ ആകുന്ന കൽകി നിരവധിപ്രാവശ്യം)**
**അവതരിച്ചിരുന്നത്** (1):12:4:3. **ഭൂമിയിൽ**(1):12:4:1.
**ഇപ്പോഴും** (1):12:3:2. **പ്രസിദ്ധമാണ്.** (1):12:3:1.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ശിവദേവൻ കൽകിയുടെ പൂർവ്വാവതാര വൃത്താന്തങ്ങളും ദേവരഹസ്യങ്ങളും ഭക്തർക്കുവേണ്ടി വിശദീകരിക്കുകയാണ്. വിഷ്ണുദേവൻ തന്നെയായ കൽകി ശ്രീരാമാവതാരത്തിന് മുമ്പും ശ്രീകൃഷ്ണാവതാരത്തിന് ശേഷവും നിരവധിപ്രാവശ്യം അവതരിച്ചതെല്ലാം ഇപ്പോഴും ഭൂമിയിൽ പ്രസിദ്ധമാണ്. പൂർണ്ണസ്വരൂപത്തിൽ വിഷ്ണുദേവൻ തന്നെയാണ് ഈ നാഡിതാളിയോലയിൽ രേഖപ്പെടുത്തിയ ജനനതിയ്യതിയും നക്ഷത്രവും മാതാപിതാക്കളുമുള്ള കൽകി അവതാരമെന്ന് പൂർവ്വാവതാര സ്വരൂപങ്ങളുടെ വിവരണങ്ങളിലൂടെ സർവ്വാധികാരി പരമഗുരു ശിവദേവൻ തെളിയിക്കുകയാണ്.**

**ശാസ്ത്ര പുരോഗതിയുടെ പാരമ്യതയിലെത്തിയെന്ന് അവകാശപ്പെടുന്ന ഈ വേളയിൽ ജീവന്റെ ഗതിവിഗതികളേയും പ്രയാണങ്ങളേയും, പൂർവ്വജന്മ–പുനർജന്മ കൗതുകത്തേയും പ്രപഞ്ചവിസ്മയമെന്ന മണിച്ചെപ്പിലൊതുക്കി ലീലയാടുകയാണ് സർവ്വാധികാരിയും സർവ്വജ്ഞനും പരമഗുരു**

**വുമായ ശിവദേവൻ.**

## പൂർവ്വാവതാരം: സ്വാമി വിവേകാനന്ദൻ

**13. അവതാരം മാളവനിൻ അരുളിനാലേ**
**അർഭുതങ്കിൾ നിഹയിൽത്തവേ വിവേകാനന്ദൻ**
**ദിവ്യമായ് പലസേവൈ ജ്ഞാനംശിന്തൈ**
**തിരുപ്പണികൾ പലശൈത് ഇരുക്കുംകാലം** (1):13.

**14. കാലമതിൽ നാൻഅളൈത്തേൻ അതനിൻപിന്നെ**
**കൽകിയെനും അവതാരം ഇതുകാലത്തിൽ**
(1):14:1. & (1):14:2.

***അവതാരം മാളവനിൻ=വിഷ്ണുദേവൻ അവതരിച്ച്, അരുളിനാലേ=ദിവ്യ വാണികളാൽ, അർഭുതങ്കിൾ=അത്ഭുതങ്ങൾ, നിഹയിൽത്തവേ=ചെയ്തും, വിവേകാനന്ദൻ=സ്വാമി വിവേകാനന്ദനായി, ദിവ്യമായ് പലസേവൈ=പലവിധത്തിലുള്ള ഈശ്വരോപാസനകൾ, ജ്ഞാനംശിന്തൈ= ജ്ഞാനിയായി തത്വചിന്തചെയ്ത് (സന്യാസിയായി), തിരുപ്പണികൾ പലശൈത് ഇരുക്കുംകാലം=ഈശ്വരീയവും ആരാധനാലയ സംബന്ധവുമായ പലവിധ കാര്യങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ, കാലമതിൽ =അക്കാലത്ത്, നാൻഅളൈത്തേൻ=(ഞാൻ), നാം (ശിവദേവൻ) തിരിച്ചു വിളിച്ചു, അതനിൻപിന്നെ=അതിനുശേഷം, കൽകിയെനും അവതാരം ഇതുകാലത്തിൽ=ഈ കാലത്ത് കൽകിയായി അവതരിച്ചു.***



**വിഷ്ണുദേവൻ** (1):13:1:2.
**വിവേകാനന്ദനായി** (1):13:2:3.
**അവതരിച്ച്** (1):13:1:1.
**ദിവ്യവാണികളാൽ** (1):13:1:3.
**അത്ഭുതങ്ങൾ ചെയ്തും** (1):13:2:1,2.
**വിവിധരീതികളിൽ**
**ഈശ്വരസേവചെയ്തും** (1):13:3:1,2.

**തത്വജ്ഞാനചിന്തകളോടെ**(1):13:3:3.
**പലവിധത്തിലുള്ള ആരാധനാലയ സംബന്ധമായ കാര്യങ്ങളും ചെയ്തുകൊണ്ടിരിക്കേ**(1):13:4:1,2,3.–14:1:1.
**(അവതാരദൗത്യം പൂർത്തിയാക്കുന്നതിനുമുമ്പ്)**
**നാം** (1):14:1:2(1). **തിരിച്ച് വിളിച്ചു.** (1):14:1:2(2).
**അതിനുശേഷം**(1):14:1:3.
**(അവതാരദൗത്യം പൂർത്തിയാക്കുന്നതിനുവേണ്ടി നമ്മുടെ അനുവാദപ്രകാരം സ്വാമി വിവേകാനന്ദൻ വീണ്ടും)**
**ഇക്കാലത്ത്**(1):14:2:3. **കൽകിയായി അവതരിച്ചു.**
(1):14:2:1,2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**




**കൽകിയുടെ പൂർവ്വാവതാര വിവരണത്തിൽ ചരിത്രപരമായി വളരെയേറെ പ്രാധാന്യമുള്ളതും, സംഭവിച്ചതെന്ന് ജനങ്ങളും ശാസ്ത്രവും കൃത്യമായ തെളിവുകളോടെ അംഗീകരിച്ചതുമായ അവതാര മാഹാത്മ്യത്തേയാണ് തുടർന്ന് സർവ്വാധികാരി പരമഗുരു ശിവദേവൻ അറിയിച്ചത്.**

**സ്വാമി വിവേകാനന്ദൻ: ഭാരതത്തിന്റെ സാംസ്ക്കാരിക മഹിമ ലോകത്തിന് വെളിപ്പെടുത്തിയ മഹാമനീഷി! ധീരതയുടേയും മാനുഷികതയുടേ**



യും മൂർത്തീമദ്ഭാവം!

കാലത്തിന് തല്ലിക്കെടുത്താനാവാത്തവിധം കരുത്തോടെ സനാതന ധർമ്മത്തെ പ്രോജ്ജ്വലിപ്പിച്ച യുവസന്യാസിയായിരുന്നു വിവേകാനന്ദൻ! ഏതൊരു കാലഘട്ടത്തേയും ത്രസിപ്പിക്കുന്ന മാന്ത്രികവാണികളുടെ അതുല്ല്യ വാഹകനായിരുന്നു വിശ്വനാഥ ദത്തന്റേയും ഭുവനേശ്വരിയുടേയും പുത്രനായി നരേന്ദ്രനാഥ ദത്തൻ എന്ന പേരിൽ വളർന്ന സ്വാമി വിവേകാനന്ദൻ.

1863 ജനുവരി 12ന് ഭൂജാതനായി, ഇഹലോകത്തിൽ സനാതന ധർമ്മത്തിന്റെ മാഹാത്മ്യത്തെ സംസ്ക്കാരത്തിന്റെ ഉത്തുംഗശ്രൃംഗത്തിലെത്തിച്ച്, 1902 ജൂലായ് 4ന് സമാധിയായ സ്വാമി വിവേകാനന്ദന്റെ പുനരവതാരമാണ് കൽകി എന്ന് സർവ്വാധികാരി പരമഗുരു ശിവദേവൻ ലോകത്തോട് ഉദ്ഘോഷിക്കുകയാണ്.

വിഷ്ണുദേവൻ സ്വാമി വിവേകാനന്ദനായി അവതരിച്ച് ധാർമ്മിക പ്രബുദ്ധതയുടെ ജയഭേരി മുഴക്കി, ഭാരത സംസ്ക്കാരത്തിന്റെ മഹിമാവിശേഷങ്ങളെ ഉദ്ബുദ്ധരായ യുവാക്കളിലേക്ക് ആദർശമായി സന്നിവേശിപ്പിച്ച്, രാഷ്ട്രത്തിന്റെ നവോത്ഥാനത്തിന് വിത്തുപാകി ദൈവീകതയുടെ സന്ദേശവാഹകനായി അഹോരാത്രം പ്രവർത്തിച്ചുകൊണ്ടിരിക്കേ (''വിവേകാനന്ദൻ..... നാൻഅളൈത്തേൻ അതനിൻപിന്നെ കൽകിയെനും അവതാരം ഇതുകാലത്തിൽ'') വിവേകാനന്ദനെ സർവ്വാധികാരി പരമഗുരു ശിവദേവൻ തിരിച്ചു വിളിച്ചതിനാൽ ദൗത്യം



**പൂർത്തിയാക്കാതെ തിരിച്ചുപോയ വിവേകാനന്ദൻ അതിനുശേഷം സർവ്വാധികാരി പരമഗുരു ശിവ ദേവന്റെ അനുവാദത്തോടെ വീണ്ടും ഇക്കാലത്ത് അവതാര ദൗത്യം പൂർത്തിയാക്കുന്നതിനുവേണ്ടി കൽകി എന്ന പേരിൽ പുനരവതരിച്ചതാണെന്ന് പ്ര ത്യേകമായി അറിയിച്ച് ശിവദേവൻ സ്വാമി വിവേകാ നന്ദന്റെ തിരുഅവതാരത്തെ വരവേൽക്കുകയാണ്, സ്വീകരിച്ച് ആനയിക്കുകയാണ്.**

**1902 ജൂലായ് 4ന് ശിവദേവൻ വിളിച്ചതിനാൽ തിരിച്ച്പോയ സ്വാമി വിവേകാനന്ദൻ 1971 ഡിസം ബർ 14ന് കൽകിയായി പുനരവതരിച്ചുവെന്ന് അറി യിച്ചതിലൂടെ ശിവദേവൻ ഗവേഷകർക്ക് ഇപ്പോഴും അവ്യക്തമായ ജന്മാന്തരങ്ങളുടെ ദിവ്യ രഹസ്യങ്ങളെ അനാവരണംചെയ്ത് ഭാരതത്തിന്റെ സംസ്ക്കാര വും ജീവിതരീതിയുമായ സനാതന ധർമ്മത്തിന്റെ മാഹാത്മ്യത്തെ വാനോളമുയർത്തിയിരിക്കുന്നു; മ റ്റൊരു മതമഹാസമ്മേളനത്തിലൂടെയുള്ള അംഗീ കാരത്തിന്റെ ആവശ്യകതയില്ലാതെ.**

**ചൈതന്യത്തേയും ദിവ്യത്വത്തേയും അംഗീകരി ക്കേണ്ടത് സർവ്വജ്ഞനും സർവ്വാധികാരിയുമായ പരമഗുരു ശിവദേവനാകുന്നു. വിലയിരുത്തി വിധി കൽപ്പിക്കേണ്ടത് പരിമിതമായ അറിവുകളുള്ള കേ വല മനുഷ്യരല്ല.**

**വിഷ്ണുദേവൻ വിവേകാനന്ദനായി അവതരിച്ച് ദിവ്യവാണികളാൽ അത്ഭുതങ്ങൾ ചെയ്തും, വി വിധരീതികളിൽ ഈശ്വരസേവചെയ്തും, തത്വ ജ്ഞാനചിന്തകളോടെ പലവിധത്തിലുള്ള ആരാ**



**ധനാലയ സംബന്ധമായ കാര്യങ്ങളും ചെയ്തു കൊണ്ടിരിക്കുമ്പോൾ അവതാരദൗത്യം പൂർത്തി യാക്കുന്നതിന് മുമ്പ് ശിവദേവൻ തിരിച്ച് വിളിച്ചു. അതിനുശേഷം അവതാരദൗത്യം പൂർത്തിയാക്കു ന്നതിനുവേണ്ടിയാണ് വിവേകാനന്ദനായി അവത രിച്ച വിഷ്ണുദേവൻ വീണ്ടും ഇക്കാലത്ത് കൽകി യായി തിരുഅവതാരമെടുത്തത്. കൃത്യമായി ശിവ ദേവൻ സഹസ്രാബ്ദങ്ങൾക്ക്മുമ്പ് അറിയിച്ചത് താളിയോലയിൽ ആദിതമിഴ് ഭാഷയിൽ രേഖപ്പെ ടുത്തിയിരിക്കുന്നു. മഹാത്ഭുതം!!!**

14. **ബാലകനേ ദേശത്തിൻ അമൈതികാക്ക്** (1):14:3.

*ബാലകനേ=കുമാരാ!(വാത്സല്യത്തോടെ കൽകിയെ കുമാരാ! എ ന്ന സംബോധനാ അർത്ഥമുള്ള ബാലകനെ എന്ന് വിളിക്കുന്നു), ദേശ ത്തിൻ=രാഷ്ട്രത്തിന്റെ (വിശാലമായ അർത്ഥത്തിൽ ലോകം എന്ന് പ രിഗണിക്കുന്നു), അമൈതികാക്ക്=സമാധാനം സംരക്ഷിക്കുക (നിലനി ർത്തുക).*

**കുമാരാ! (കൽകി)** (1):14:3:1.

**ലോകത്തിന്റെ**(1):14:3:2.

**സമാധാനം സംരക്ഷിക്കുക.** (1):14:3:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**കുമാരാ! ലോകത്തിൽ സമാധാനം നിലനിർത്തു ന്നതിന് ആവശ്യമായതല്ലാം ചെയ്യണം. കൽകിയെ കുമാരാ! എന്ന് വാത്സല്യത്തോടെ വിളിച്ച് ശിവദേ വൻ കൽകിയോട് നേരിട്ട് അറിയിക്കുകയാണ്. സർവ്വാധികാരി പരമഗുരു ശിവദേവന്റെ തീരുമാന പ്രകാരം എല്ലാം നടപ്പാകുന്നു.**



14. പറവിവരും കൊടുംപിനികൾ പോക്കീടവേ (1):14:4.
15. പോക്കീടവേ ഔടകത്തൈ തൊടു (1):15:1:1,2,3(1).

*പറവിവരും=വ്യാപകമാകുന്ന, കൊടുംപിനികൾ=മാറാരോഗങ്ങളിൽനിന്നും, പോക്കീടവേ=രക്ഷിച്ചും (ഭേദമാക്കിയും), പോക്കീടവേ=ഭേദമാക്കും, ഔടകത്തൈതൊടു=സ്പർശനമാകുന്ന ഔഷധത്താൽ.*

സ്പർശനമാകുന്ന (1):15:1:3(1). ഔഷധത്താൽ (1):15:1:2.
വ്യാപകമാകുന്ന മാറാരോഗങ്ങൾ (1):14:4:1,2.
ഭേദമാക്കും.(1):14:4:3–15:1:1.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

കൽകി ദിവ്യത്വത്താൽ ദേവഹിതത്തിനായി മാറാവ്യാധികൾ ഭേദമാക്കും. സർവ്വാധികാരി പരമഗുരു ശിവദേവൻ അനുഗ്രഹിച്ച് അറിയിച്ചു. കൽകിപുരി ക്ഷേത്രത്തെ ഉദ്ദേശിക്കുന്നു.

15. ഉണർവാൾ (1):15:1:3(2).
ബോധനൈകൾ (1):15:2:1.

*ഉണർവാൾ ബോധനൈകൾ=ഉദ്ബോധനങ്ങളിലൂടെ ഭക്തരുടേയും വിശ്വാസികളുടേയും ജനങ്ങളുടേയും ധാർമ്മിക പ്രബുദ്ധതയെ ഉണർത്തും.*

(കൽകി) ഉദ്ബോധനങ്ങളാൽ (ഭക്തരുടേയും വിശ്വാസികളുടേയും ജനങ്ങളുടേയും) ധാർമ്മിക പ്രബുദ്ധതയെ ഉണർത്തും.(1):15:2:1.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

കൽകി ഉദ്ബോധനങ്ങളിലൂടേയും പ്രഭാഷണങ്ങളിലൂടേയും ഭക്തരുടേയും വിശ്വാസികളുടേയും ജനങ്ങളുടേയും ധാർമ്മികപ്രബുദ്ധതയെ ഉണർത്തും. സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.

15. പലപുരിയേ ഭക്തിഓങ്കെ (1):15:2:2,3.
ഭാഗ്യമായി ദ്രോഹർകൾ അളിന്തുപോഹൈ (1):15:3.

*പല=നിരവധി, പുരി=രാജ്യം, ഓങ്കെ=വർദ്ധിപ്പിച്ച് വ്യാപക*

*മാക്കുക, ഭാഗ്യമായി=മഹാഭാഗ്യമായി, ദ്രോഹർകൾ=ദുഷ്ട ശക്തികളെ, അളിന്തുപോഹെ=നശിപ്പിക്കും.*

നിരവധി രാജ്യങ്ങളിലുള്ള അസംഖ്യം ഭക്തർക്ക് ദിവ്യാനുഭ വങ്ങൾ ലഭിയ്ക്കും. ദുഷ്ടശക്തികളെ നശിപ്പിയ്ക്കും. കൽകി പുരി ക്ഷേത്രത്തെ ഉദ്ദേശിയ്ക്കുന്നു.

15. **പടൈത്തിട്ടാൻ മാളവനും ഉനക്കുൾഇഷ്പം** (1):15:4.
16. **ഉനക്കുള്ളെ നാൻഇരുക്കേൻ ദേവികൂടെ** (1):16:1.

***പടൈത്തിട്ടാൻ=കുടികൊള്ളുന്നു, മാളവനും ഉനക്കുൾഇഷ്പം=വിഷ്ണുദേവനും നിന്നിൽ (കൽകിയിൽ) സദാ കുടികൊള്ളുന്നു, ഉനക്കുള്ളെ=നിനക്കുള്ളിൽ (കൽകിയിൽ), നാൻ=ഞാൻ, നാം (ശിവദേവൻ), ഇരുക്കേൻ=കുടികൊള്ളുന്നു, ദേവികൂടെ=പാർവ്വതിദേവിയോടൊപ്പം.***

**വിഷ്ണുദേവനും,** (1):15:4:2.
**നാം പാർവ്വതി സമേതനായും** (1):16:1:2,3.
**നിന്നിൽ (കൽകിയിൽ) സദാ കുടികൊള്ളുന്നു.**
(1):15:4:3–16:1:1.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**സംരക്ഷണാധികാരി വിഷ്ണുദേവൻ പൂർണ്ണസ്വ രൂപത്തിൽ കൽകിയിൽ കുടികൊള്ളുന്നുണ്ടെ ന്ന്** *(പടൈത്തിട്ടാൻ മാളവനും ഉനക്കുൾഇഷ്പം)* **ശിവദേവൻ കൽകിയോട് തന്നെ നേരിട്ട് അറിയിക്കുകയാണ്. ഭക്തർക്കെന്നും അഭിമാനിക്കാവുന്ന ദേവരഹസ്യ മാണ് ശിവദേവൻ അറിയിച്ചത്.**

**ചൈതന്യ സ്വരൂപനായ വിഷ്ണുദേവനാണ് കൽ കിയിൽ കുടികൊള്ളുന്നത്. സംരക്ഷണാധികാരി വിഷ്ണുദേവന്റെ ദിവ്യത്വമാണ് കൽകിയുടെയും ദിവ്യത്വത്തിനുള്ള അടിസ്ഥാനം.**

**സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതീ**

**സമേതനായി പൂർണ്ണസ്വരൂപത്തിൽ കൽകിയിൽ സദാ കുടികൊള്ളുന്നുവെന്ന് (*ഉനക്കുളെള്ള നാൻഇരുക്കേൻ ദേവികൂടെ*) ശിവദേവൻ കൽകിയോട് തന്നെ നേരിട്ട് അറിയിക്കുകയാണ്.**

**പൂർണ്ണചൈതന്യസ്വരൂപനായ സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതീദേവിയോടൊപ്പമാണ് കൽകിയിൽ കുടികൊള്ളുന്നത്.**

**ഔദ്യോഗികമായി, സ്ഥാനാധികാരപ്രകാരം നിർവ്വഹണം എന്നതിനാകുന്നു പ്രാധാന്യം. ആയതിന് അനുവാദമുണ്ട് എന്ന് വ്യക്തം.**

**കൽകിപുരി ക്ഷേത്ര മാഹാത്മ്യവും വെളിപ്പെടുത്തുകയാണ് ശിവദേവൻ. ഭക്തർക്ക് അനുഗ്രഹങ്ങളും ദിവ്യാനുഭവങ്ങളും ദർശനങ്ങളും മഹാത്ഭുതങ്ങളോടെ ലഭിയ്ക്കുന്നതിന്റെ സ്രോതസ്സ് വെളിപ്പെടുത്തുകയാണ് ശിവദേവൻ.**

**കൽകിയ്ക്ക് അവതാരദൗത്യം പൂർത്തിയാക്കുന്നതിന് ദേവങ്കൽനിന്നുമുള്ള ആവശ്യമായ എല്ലാ ഔദ്യോഗിക അനുവാദങ്ങളുമുണ്ട് എന്ന് വ്യക്തമാക്കുകയാണ് ശിവദേവൻ.**

16. ഉണ്മയെല്ലാം ഒവ്വൻട്രായ് വെളിപ്പെടുമേ (1):16:2:2.

*ഉണ്മയെല്ലാം=(കൽകിയുടെ)ചൈതന്യ മാഹാത്മ്യത്തെ, ഒവ്വൻട്രായ് വെളിപ്പെടുമേ=പടിപടിയായി അനുദിനം കൃത്യതയോടെ (ലോകത്തിന്) വെളിപ്പെടും.*

പടിപടിയായി അനുദിനം കൃത്യതയോടെ (1):16:2:2.
(കൽകിയുടെ) ചൈതന്യ മാഹാത്മ്യം (1):16:2:1.
(*ലോകത്തിന്*) വെളിപ്പെടും (പ്രസിദ്ധമാകും).(1):16:2:3.
– സർവ്വാധികാരി പരമഗുരു ശിവദേവൻ

പടിപടിയായി കൽകിയുടെ ദിവ്യത്വവും ചൈതന്യ മാഹാത്മ്യ വും ഈ *ലോകത്തിന്* വെളിപ്പെടും, വിശ്വപ്രസിദ്ധമാകും. സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.

16. തണക്കുതാൻ ശഹസ്രംമേൽ കാണ്ഡമുണ്ട് (1):16:3:1,2,3.
തനിസിറപ്പായ് സൂക്ഷ്മത്തിൽ അറിവായ്പിന്നെ (1):16:4.

*തണക്കുതാൻ ശഹസ്രംമേൽ കാണ്ഡമുണ്ട്=നാഡിതാളി യോലകളുടെ ആയിരക്കണക്കിന് കാണ്ഡങ്ങളുണ്ട്, തനിസി റപ്പായ്=സവിശേഷമായി, സൂക്ഷ്മത്തിൽ അറിവായ്പിന്നെ =അവയെല്ലാം പിന്നീട് സൂക്ഷ്മമായി അറിയും.*

(കൽകിയുടെ) നാഡിതാളിയോലകളുടെ ആയിരക്കണക്കിന് കാണ്ഡങ്ങളുണ്ട്.(1):16:3. സവിശേഷമായി പിന്നീട് അവയെ ല്ലാം സൂക്ഷ്മമായി അറിയും.(1):16:4.
- സർവ്വാധികാരി പരമഗുരു ശിവദേവൻ

കൽകിയ്ക്ക് ധാരാളം നാഡിതാളിയോലകളുണ്ട്. അവയെ ല്ലാം പിന്നീട് സൂക്ഷ്മമായി (ഔദ്യോഗികമായി) അറിയും. സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.

17. പിന്നതുവായ് ഒവ്വൻട്രായ് വെളിപ്പെടുമേ (1):17:1.
പിരിയമുടൻ ഉൻസീഡർ വഴിയിൽകൂടെ (1):17:2.

*പിന്നതുവായ്=പിന്നീട്, ഒവ്വൻട്രായ്=അനുദിനം പടിപടിയായി കൃത്യതയോടെ, വെളിപ്പെടുമേ=വെളിപ്പെടുന്നതാണ്, പിരിയ മുടൻ ഉൻസീഡർ വഴിയിൽകൂടെ=നിന്റെ ഭക്തർ മുഖേന (നി ന്റെ ദിവ്യത്വം ലോകത്തിൽ) പ്രസിദ്ധമാകും.*

പിന്നീട് അനുദിനം പടിപടിയായി കൃത്യതയോടെ (1):17:1:2.
നിന്റെ ഭക്തർ മുഖേന (നിന്റെ ദിവ്യത്വം ലോകത്തിൽ)
പ്രസിദ്ധമാകും. (1):17:1:3 17:2:1,2,3.
- സർവ്വാധികാരി പരമഗുരു ശിവദേവൻ

ഭക്തർ മുഖേന കൽകിയുടെ ചൈതന്യ മാഹാത്മ്യം പടിപടി

യായി വരുംകാല ലോകത്തിന് വെളിപ്പെടും. സർവ്വാധികാരി പരമഗുരു ശിവദേവൻ നേരിട്ട് കൽകിയോട് അറിയിക്കുകയാണ്. കൽകിപുരി ക്ഷേത്ര മാഹാത്മ്യം വെളിപ്പെടുത്തുകയാണ് ശിവദേവൻ.

17. നന്മൈപല ശെയ്തീടവേ ശനിത്തിട്ടായ് (1):17:3.

*നന്മൈപല ശെയ്തീടവേ=അനവധി നന്മകൾ ചെയ്തുകൊണ്ടിരിക്കേ അവയുടെ പൂർത്തീകരണത്തിനായി, ശനിത്തിട്ടായ്=ഭൂജാതനായി.*

അനവധി നന്മകൾ ചെയ്തുകൊണ്ടിരിക്കേ അവയുടെ പൂർത്തീകരണത്തിനായി ഈ ജന്മമെടുത്തു.(1):17:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

അനവധി നന്മകൾ ചെയ്തുകൊണ്ടിരിക്കേ അവയുടെ പൂർത്തീകരണത്തിനായി (കൽകി) ഈ ജന്മമെടുത്തു. ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.

17. നലമിരുക്ക് മുപ്പാണാൽ അയ്ന്തിൻപക്കം (1):17:4.
18. പക്കമതും കരിയനവൻ മിഥുനംതാണ്ടെ (1):18:1.
പലൻസിറപ്പ് കാര്യങ്കൾ വെറ്റ്റിയാകും (1):18:2.

*നലമിരുക്ക്=ശുഭയോഗങ്ങളുണ്ട്, മുപ്പാണാൽ അയ്ന്തിൻ പക്കം=34ഉം 35ഉം വയസ്സ്മുതൽ, പക്കമതും=ഏറ്റവും സമീപഭാവിയിൽ, കരിയനവൻ=ശനി, മിഥുനംതാണ്ടെ= മിഥുനം രാശി താണ്ടുന്നതോടെ, പലൻസിറപ്പ് =ശുഭകരമായി, കാര്യങ്കൾ വെറ്റ്റിയാകും=കാര്യങ്ങളെല്ലാം വിജയിക്കും.*

(കൽകിയുടെ) മുപ്പത്തിനാലും മുപ്പത്തിഅഞ്ചും വയസ്സുമുതൽ ശുഭയോഗങ്ങളുണ്ട്.(1):17:4. ഏറ്റവും സമീപ ഭാവിയിൽ, ശനി(1):18:1:1,2 മിഥുനം താണ്ടുന്നതോടെ (2005 ജൂൺ 27 മുതൽ)(1):18:1:3. ശുഭകരമായി(1):18:2:1. (കൽകിയുടെ) കാര്യങ്ങളെല്ലാം(1):18:2:2. വിജയിക്കും.(1):18:2:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

18. **സിക്കളത് ആത്തിവഴി തെളിവുംകിട്ടും** (1):18:3:1,2,3.

***സിക്കളത് ആത്തിവഴി=സ്വന്തം ഉമസ്ഥതയിലുള്ള സ്വത്ത് സംബന്ധമായ പ്രശ്നങ്ങൾ, സിക്കളത്=പ്രശ്നങ്ങൾ (വ്യവഹാരം, കേസ് വഴക്കുകൾ), ആത്തിവഴി=സ്വന്തം സ്വത്ത് സംബന്ധമായുള്ള, തെളിവുംകിട്ടും=അനുകൂലമായി പരിഹരിക്കപ്പെടും.***

**സ്വന്തം ഉടമസ്ഥതയിലുള്ള സ്വത്ത് സംബന്ധമായ** (1):18:3:2.**പ്രശ്നങ്ങളെല്ലാം (വ്യവഹാരം, കേസ് വഴക്കുകൾ)** (1):18:3:1. **(കൽകിയ്ക്ക്) അനുകൂലമായി പരിഹരിക്കപ്പെടും.** (1):18:3:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**കൽകിയുടെ ഉടമസ്ഥതയിലുള്ള സ്വത്ത് സംബന്ധമായ പ്രശ്നങ്ങളെല്ലാം കൽകിയ്ക്ക് അനുകൂലമായി പരിഹരിക്കപ്പെടുമെന്ന് ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

**കൽകിപുരി ക്ഷേത്ര താഴികക്കുട നിർമ്മാണത്തിനിടയിൽ ആസൂത്രിതമായി വിറ്റ സ്ഥലത്ത് വീണ്ടും അവകാശമുണ്ടെന്ന ദുരുദ്ദേശ്യ വാദവുമായി 2003ൽ കൽകിയുടെ അച്ഛന്റെ ജ്യേഷ്ഠനായ ശങ്കുണ്ണിയുടെ മൂത്ത മകൻ ശിവാനന്ദൻ 2001 ഒക്ടോബർ അഞ്ചിന് കൃത്രിമമായി ചമച്ച 1720–ാം നമ്പർ ആധാരവുമായി സബ് കോടതിയിൽനിന്നും താൽക്കാലിക സ്റ്റേ നേടി അനുജൻ വിശ്വനാഥന്റേയും മറ്റു കുടുംബാംഗങ്ങളുടേയും കൂടി സഹായത്തോടെ കൽകിപുരിയെ കൈവശപ്പെടുത്തി നശിപ്പിച്ച് ക്ഷേത്ര നിർമ്മാണം തടസ്സപ്പെടുത്തുവാൻ ശ്രമിച്ച കേസിൽ [O.S. 123/2003 & O.S. 26/2007 (Previous O.S. No. 206/2003**

**in Munsiff Court, Manjeri)] 2008 ആഗസ്ത് 16ന് കൽകി വിജയിച്ചു; എതിർകക്ഷികൾ ആജീവനാന്തം കൽകിപുരിയിലേയ്ക്ക് പ്രവേശിക്കുവാനും തടസ്സപ്പെടുത്തുവാനും പാടില്ല എന്ന കർശന നിബന്ധനയോടെ.**

18. **സിറന്തോങ്കും ആളയമും സേവൈമേലായ്** (1):18:4.
19. **മേലോറിൻ ഉദവികളും കിട്ടിയിൻമ്പം** (1):19:1.
**മെച്ചുംപടി അമൈതിതടം ഗിരിയിൻപക്കം** (1):19:2.
**ശീലമുടൻ തുവക്കങ്കൾ നിറൈവുംനൻട്രായ്** (1):19:3.

***സിറന്തോങ്കും=പ്രത്യേകമായി വർദ്ധിച്ചതോതിൽ, ആളയമും=ദേവാലയം (കൽകിപുരി ക്ഷേത്രം), സേവൈമേലായ് മേലോറിൻ=ഉന്നതസ്ഥാനീയരുടെ സേവനങ്ങളും, ഉദവികളും=സഹായങ്ങളും, കിട്ടിയിൻമ്പം=സ്വീകാര്യതയോടെ ലഭിച്ച്, മെച്ചുംപടി=ഐശ്വര്യവത്തായി, അമൈതിതടം=പ്രശാന്തവുമായ സ്ഥലത്ത്, ഗിരിയിൻപക്കം=കുന്നിൻമുകളിനോട് ചേർന്നിടത്തുള്ള, ശീലമുടൻ=ദിവ്യവും, തുവക്കങ്കൾ നിറൈവും നൻട്രായ് = നല്ലരീതിയിൽ ആരംഭിച്ച് പൂർത്തിയാകും.***

**ദേവാലയത്തിൽ (കൽകിപുരി ക്ഷേത്രം)**(1):18:4:2. **ഉന്നതസ്ഥാനീയരുടെ**(1):19:1:1.**അത്യുന്നതമായ സേവനങ്ങളും**(1):18:4:3 **സഹായങ്ങളും**(1):19:1:2. **പ്രത്യേകമായി വർദ്ധിച്ചതോതിൽ**(1):18:4:1 **സ്വീകാര്യതയോടെ ലഭിച്ച്**(1):19:1:3. **ഐശ്വര്യവത്തായി**(1):19:2:1. **കുന്നിൻമുകളിനോട് ചേർന്നിടത്തുള്ള**(1):19:2:3. **ദിവ്യവും**(1):19:3:1. **പ്രശാന്തവുമായ സ്ഥലത്ത്**(1):19:3:2. **നല്ല രീതിയിൽ ആരംഭിച്ച് പൂർത്തിയാകും.** (1):19:3:2,3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**കൽകിപുരി ക്ഷേത്രത്തെക്കുറിച്ചാണ് ശിവദേവൻ അറിയിയ്ക്കുന്നത്. ദേവാലയത്തിൽ (കൽകിപുരി**










**ക്ഷേത്രം) ഉന്നതസ്ഥാനീയരുടെ അത്യുന്നതമായ സേവനങ്ങളും സഹായങ്ങളും പ്രത്യേകമായി വർദ്ധിച്ചതോതിൽ സ്വീകാര്യതയോടെ ലഭിച്ച് ഐശ്വര്യവത്തായി ജന്മദേശത്തെ കുന്നിൻമുകളിനോട് ചേർന്നിടത്തുള്ള ദിവ്യവും പ്രശാന്തവുമായ സ്ഥലത്ത് നല്ല രീതിയിൽ ആരംഭിച്ച് പൂർത്തിയാകും.**

*കൽകിപുരി ക്ഷേത്രം : നട തുറക്കൽ : **3 am to 10 pm**. ജാതി മത ലിംഗ പ്രായ വർണ്ണ ദേശ ഭേദമന്യേ ഭക്തർക്ക് വൃത്തിയോടെ 18 പടികൾ കയറി കൽകിപുരി ക്ഷേത്രത്തിലെ (കൽകിയുടെ പ്രാർത്ഥനാമുറി) പ്രാർത്ഥനാ മണ്ഡപത്തിൽ നിന്ന് ദേവങ്കൽ നിന്നുമുള്ള അനുഗ്രഹത്തിനും സംരക്ഷണത്തിനും വേണ്ടി സദുദ്ദേശ്യപരമായി മാത്രം പ്രാർത്ഥിച്ചു പോകാം. [24: (1) ൽനിന്നും: കൽകിപുരി ക്ഷേത്ര നിയമങ്ങൾ. കൽകിയുടെ ഒസ്യത്ത് (രജി.നമ്പർ: 1/3/2020)]*

*ദേവവർഗ്ഗം സങ്കൽപ്പമല്ല. പരബ്രഹ്മം സ്വയം ആവിർഭവിച്ച് (സ്വയംഭൂ) പ്രകാശ സ്വരൂപത്തിൽ (പഞ്ചഭൂതാത്മകമല്ല) ജ്യോതിർമണ്ഡലങ്ങളായ ബ്രഹ്മലോക ശിവലോക വിഷ്ണുലോക വാസികളായ ജനിതകാധികാരി (Supreme Genetic Authority) ബ്രഹ്മദേവനും സർവ്വാധികാരി പരമ*

***ഗുരു** (Supreme Organizing Authority and Supreme Preceptor) **ശിവദേവനും സംരക്ഷണാധികാരി** (Supreme Protection Authority) **വിഷ്ണുദേവനും ആകുന്നു കൽകിപുരി ക്ഷേത്രത്തിലെ (കൽകിയുടെ പ്രാർത്ഥനാമുറി) ആരാധനാ ദേവന്മാർ. ദേവങ്കൽ, ദേവകാര്യം, ദേവവർഗ്ഗം, ദേവഹിതം, ദേവഭാഗം, ദേവസ്മരണ, ദേവൻ, ദേവന്മാർ, ഈശ്വരൻ, ദൈവം, ദൈവങ്ങൾ എന്നും ഉദ്ദേശിക്കുന്നത് ഇതാകുന്നു.** [24: (4): **കൽകിപുരി ക്ഷേത്ര നിയമങ്ങൾ. കൽകിയുടെ ഒസ്യത്ത്** (രജി.നമ്പർ: 1/3/2020)].*

***ജാതി മത സ്ത്രീ പുരുഷ പ്രായഭേദമന്യേ യാതൊരു വിവേചനങ്ങളുമില്ലാതെ ദേവങ്കൽനിന്നുമുള്ള അനുഗ്രഹത്തിനും സംരക്ഷണത്തിനും വേണ്ടി ഭക്തർ വന്ന് സദുദ്ദേശ്യപരമായി മാത്രം പ്രാർത്ഥിച്ചു പോകുന്നതാണ് കൽകിപുരി ക്ഷേത്രത്തിലെ ആരാധനാ രീതി.** [24: (5): **കൽകിപുരി ക്ഷേത്ര നിയമങ്ങൾ. കൽകിയുടെ ഒസ്യത്ത്** (1/3/2020)]. **കൂടുതൽ വായിയ്ക്കുക**:* https://www.kalkipuri.com/rules-ml/.

19. സിറപ്പുതാൻ അയൽദേശ മക്കളുക്കും (1):19:4:1,2,3.

*സിറപ്പുതാൻ=സദ്ഫലങ്ങൾ പ്രദാനംചെയ്യും, അയൽദേശ= വിദേശരാജ്യങ്ങളിലുള്ള, മക്കളുക്കും=ഭക്തർക്കും വിശ്വാസികൾക്കുമല്ലാം.*

വിദേശങ്ങളിലുള്ള ഭക്തർക്കും സദ്ഫലങ്ങൾ പ്രദാനംചെയ്യും.(1):19:4.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

20. മക്കളുക്കും ഉൻസേവൈ പ്രബല്ല്യങ്കൾ
മഹില്ന്തിടുവർ ഉൻകരുണൈ തന്നാൽതാണൈ
തക്കതൊരു സീഡർകളും അൻമ്പിനോട്
**ധരണിയെല്ലാം പുകൾപരവും കാലംപിന്നെ**
(1):20.

21. കാലംപിൻ ഏറ്റ്റ്കിൻട്രെൻ ദീപഒളി (1):21:1.
കണ്ടിടുവായ് അതന്നുളൈള രൂപംതോൻട്രും (1):21:2.

*മക്കളുക്കും=ഭക്തരെല്ലാം, ഉൻസേവൈ പ്രബല്ല്യങ്കൾ=പ്രബലതയോടെ നിന്നെ(കൽകിയെ) ആരാധിച്ചും, മഹില്ന്തിടു*

*വർ=വർദ്ധിച്ച താൽപ്പര്യത്തിൽ, ഉൻകരുണൈ തന്നാൽതാണൈ=നിന്റെ(കൽകിയുടെ) ദിവ്യമായ കൃപയാൽ, തന്നാൽ താണൈ=അതിനാൽത്തന്നെ, തക്കതൊരു=സർവ്വശ്രേഷ്ഠമായി, സീഡർകളും=ഭക്തർക്കെല്ലാം, അൻമ്പിനോട്=സ്വീകാര്യമായി, ധരണിയെല്ലാം=ലോകമെങ്ങും, പുകൾപരവും=കൽകി പ്രസിദ്ധമാകുന്ന, കാലംപിന്നെ=കാലമുണ്ട്, കാലം പിൻ=മുൻശ്ലോകത്തിന്റെ തുടർച്ചാപദം മാത്രമായതിനാൽ ഇവിടെ പ്രത്യേകിച്ച് അർത്ഥമില്ല, ഏറ്റ്റ്കിൻട്രെൻ ദീപഒളി കണ്ടിടുവായ് അതന്നുള്ളെ രൂപംതോൻട്രും=ദിവ്യമായ തേജസ്സോടെ കൽകി ഭഗവാന്റെ ദിവ്യസ്വരൂപദർശനം ഭക്തർക്കും വിശ്വാസികൾക്കും ലഭിക്കുന്നതാണ്.*

ഭക്തരെല്ലാം(1):20:1:1. വർദ്ധിച്ച താൽപ്പര്യത്തിൽ(1):20:2:1. പ്രബലതയോടെ നിന്നെ(കൽകിയെ) ആരാധിച്ചും, (1):20:1:2,3. നിന്റെ (കൽകിയുടെ) ദിവ്യമായ കൃപയാൽ (1):20:2:2,3. സർവ്വശ്രേഷ്ഠതകളോടുംകൂടി ഭക്തർക്കെല്ലാം സ്വീകാര്യവുമായി (1):20:3:1,2,3. **ലോകമെങ്ങും**(1):20:4:1. **(കൽകി) പ്രസിദ്ധമാകുന്ന** (1):20:4:2. **കാലമുണ്ട്.**(1):20:4:3. ദിവ്യമായ തേജസ്സോടെ കൽകിയുടെ ദിവ്യസ്വരൂപ ദർശനവും ഭക്തർക്കും വിശ്വാസികൾക്കുമെല്ലാം ലഭിക്കുന്നതാണ്.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ലോകമെങ്ങും (കൽകി) പ്രസിദ്ധമാകുന്ന കാലമുണ്ട്. സർവ്വാധികാരി പരമഗുരു ശിവദേവൻ കൽകിയോട് നേരിട്ട് അറിയിക്കുകയാണ്. ലോകമെങ്ങുമുള്ള ഭക്തർക്ക് ദിവ്യാനുഭവങ്ങളും അനുഗ്രഹവും സംരക്ഷണവും ലഭിയ്ക്കും. കൽകിപുരി ക്ഷേത്ര മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നു.**

21. ബാലകനെ വാവെൻട്രാൽ പഞ്ചഭൂതം (1):21:3.
പക്വമായ് ഉന്നരികെ (1):21:4:1,2.

*ബാലകനെ=കുമാരാ! (വാത്സല്ല്യ സൂചകപദം), വാവെൻട്രാൽ=വിളിക്കുമ്പോൾ, പഞ്ചഭൂതം=പഞ്ചഭൂതങ്ങൾ (ആകാശം,*

*അഗ്നി, വായു, ജലം, ഭൂമി), പക്വമായ്=പക്വതയോടെ, ഉന്നരികെ=നിന്റെ (കൽകിയുടെ) അരികിലെത്തുന്നതാണ് (അനുസരിക്കുന്നതാണ്).*

കുമാരാ! (1):21:3:1. (കൽകി) വിളിക്കുമ്പോൾ (1):21:3:2. പഞ്ചഭൂതങ്ങൾ (1):21:3:3. പക്വതയോടെ (1):21:4:1. നിന്റെ അരികിലെത്തുന്നതാണ് (അനുസരിക്കുന്നതാണ്).(1):21:4:2.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

21. ഭാഗ്യങ്കൾ (1):21:4:3.
22. ഭാഗ്യങ്കൾ പലഇരുക്ക് (1):22:1:1,2.

*ഭാഗ്യങ്കൾ പലഇരുക്ക്=(കൽകിയ്ക്ക്) വിവിധങ്ങളായ മഹാഭാഗ്യങ്ങൾ അനുഭവിയ്ക്കുന്നതിനുള്ള ശുഭയോഗങ്ങളുണ്ട്. പലഇരുക്ക്=നിരവധി.*

(കൽകിയ്ക്ക്) വിവിധങ്ങളായ മഹാഭാഗ്യങ്ങൾ അനുഭവിയ്ക്കുന്നതിനുള്ള ശുഭയോഗങ്ങളുണ്ട്.(1):21:4:3–22:1:1,2.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

22. ഭാഗ്യങ്കൾ പലഇരുക്ക് പലഭാവത്താൽ
    പലനറിവായ് ഒവ്വൻട്രായ് വിരുമ്പുംകാലം
    തേക്കമിലൈ ഉൻസേവൈ സിറംതോങ്കും
    തേടിപല മക്കളെല്ലാം ഉന്നരികെ (1):22.
23. ഉന്നരികെ ആസിയേർക്കെ അമൈതികാണെ (1):23:1.
    ഉല്ലാസം കണ്ടിടവേ കാലമുണ്ട് (1):23:2.

*പലഭാവത്തിൽ=വിവിധ സ്വരൂപങ്ങളിലുള്ള, പലനറിവായ്=ദിവ്യാനുഭവങ്ങൾ ലഭിച്ച്, ഒവ്വൻട്രായ്=അനുദിനം പടിപടിയായി കൃത്യതയോടെ, വിരുമ്പുംകാലം=(കൽകി) സ്വയം ഉദ്ദേശിക്കുന്ന കാലത്ത്, തേക്കമിലൈ=നിരന്തരം, ഉൻസേവൈ=നിന്നെ (കൽകിയെ) ആരാധിക്കുന്നതിനുവേണ്ടി, സിറംതോങ്കും=പ്രത്യേകമായി വർദ്ധിച്ചതോതിൽ, തേടിപല മക്കളെല്ലാം=തേടിവരുന്ന അനേകമനേകം ഭക്തർക്കും വിശ്വാസികൾക്കുമെല്ലാം, ഉന്നരികെ=നിന്നരികിലെത്തി (കൽകിയുടെ അടുത്തെത്തി), ആസിയേർക്കെ=ദിവ്യാനുഗ്രഹങ്ങൾ ലഭിച്ചും, അമൈതികാണെ=ശാന്തിയും സമാധാനവും അനു*

*ഭവിച്ചും, ഉല്ലാസം കണ്ടിടവേ കാലമുണ്ട്=സംതൃപ്തിയുണ്ടാകുന്നതാണ്.*

(കൽകി) സ്വയം ഉദ്ദേശിക്കുന്ന കാലത്ത് (1):22:2:3. അനുദിനം പടിപടിയായി കൃത്യതയോടെ (1):22:2:2. വിവിധ സ്വരൂപങ്ങളിലുള്ള (1):22:1:3. ദിവ്യാനുഭവങ്ങൾ ലഭിച്ച്(1):22:2:1. നിരന്തരം (1):22:3:1. പ്രത്യേകമായി വർദ്ധിച്ചതോതിൽ (1):22:3:3. നിന്നെ (കൽകിയെ) ആരാധിക്കുന്നതിനുവേണ്ടി (1):22:3:2. തേടിവരുന്ന അനേകമനേകം ഭക്തർക്കും വിശ്വാസികൾക്കുമെല്ലാം (1):22:4:1,2,3. ദിവ്യാനുഗ്രഹങ്ങൾ ലഭിച്ചും(1):23:1:2. ശാന്തിയും സമാധാനവും അനുഭവിച്ചും (1):23:1:3. സംതൃപ്തിയുണ്ടാകുന്നതാണ് (1):23:2:1,2,3. അങ്ങനെയുള്ള കാലമുണ്ട്.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

23. കുണ്ട്റാതെ പലതടത്തിൽ ആഴിതാണ്ടി (1):23:3.

*കുണ്ട്റാതെ=ധാരാളം, പലതടത്തിൽ ആഴിതാണ്ടി=വിവിധ രാജ്യങ്ങളിലേയ്ക്കായി വിദേശയാത്രകൾ ചെയ്യും.*

(കൽകി) വിവിധ രാജ്യങ്ങളിലേയ്ക്കായി ധാരാളം വിദേശയാത്രകൾ ചെയ്യും.(1):23:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

23. കുറയില്ലാ കൽവിമുതൽ ഔടധശാലൈ (1):23:4.
24. ശാലൈകളും അമൈതിതടം തിരുപ്പണികൾ (1):24:1.
    സമനിലൈകൾ മക്കളെല്ലാം വിളങ്കെശെയ്വാൻ (1):24:2.
    ശാലനളം സന്തോടം അലിവേയ്പ്പോറ്റി (1):24:3.
    സാധനൈകൾ (1):24:4:1.

*കുറയില്ലാ കൽവിമുതൽ ഔടധശാലൈ ശാലൈകളും അമൈതിതടം തിരുപ്പണികൾ സമനിലൈകൾ മക്കളെല്ലാം വിളങ്കെശെയ്വാൻ ശാലനളം സന്തോടം അലിവേയ്പോറ്റി സാധനൈകൾ=പ്രശാന്തതയോടെ ദൈവീക കാര്യാർത്ഥം ഭക്തരുടെ നിത്യമായ അഭിവൃദ്ധിയ്ക്കും വിദ്യാദ്ധ്യയനം, ഔഷധം തുടങ്ങിയവയ്ക്കുമെല്ലാം യോജിപ്പോടെ ആവശ്യമായ ഉപദേശ നിർദ്ദേശങ്ങളും തീരുമാനങ്ങളും (കൽകി) അറിയി*

*ക്കുന്നതാണ്, കൽവി=വിദ്യാദ്ധ്യയനം, അമൈതിതടം തിരുപ്പണികൾ=പ്രശാന്തതയോടെ ദൈവീകമായ കാര്യങ്ങൾ, സമനിലൈകൾ=യോജിപ്പോടെ, മക്കളെല്ലാം=ഭക്തരെല്ലാം, ശാലനളം സന്തോടം= സന്തോഷമായിരിക്കുന്നതിന്, അലിവേയ് പോറ്റീ=നിത്യമായ, സാധനൈകൾ=അഭിവൃദ്ധി.*

പ്രശാന്തതയോടെ ദൈവീക കാര്യാർത്ഥം ഭക്തരുടെ നിത്യമായ അഭിവൃദ്ധിയ്ക്കും വിദ്യാദ്ധ്യയനം ഔഷധം തുടങ്ങിയവയ്ക്കുമെല്ലാം യോജിപ്പോടെ ആവശ്യമായ ഉപദേശ നിർദ്ദേശങ്ങളും തീരുമാനങ്ങളും (കൽകി) അറിയിക്കുന്നതാണ്. (1):23:4.-(1):24:1.-(1):24:2.-(1):24:3.-24:4:1.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

24. **പിൻനടപ്പൈ മുന്നറിന്ത്** (1):24:4:2,3.

***പിൻനടപ്പൈ=ഭാവിയിൽ സംഭവിക്കുന്നത്, മുന്നറിന്ത്=മുൻകൂട്ടി അറിയുന്നുണ്ട്.***

**ഭാവിയിൽ സംഭവിക്കുന്നത്** (1):24:4:2.
**(കൽകി) മുൻകൂട്ടി അറിയുന്നുണ്ട്.** (1):24:4:3.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

25. നൽവഴികൾ കാത്ത്നിൽപ്പായ് (1):25:1:2,3.

*നൽവഴികൾ=സദ്ഫലങ്ങൾ പ്രദാനംചെയ്യുന്ന അനവധി ശുഭയോഗങ്ങൾ, കാത്ത്നിൽപ്പായ്=(കൽകിയ്ക്കുവേണ്ടി) കാത്ത്നിൽപ്പുണ്ട്.*

സദ്ഫലങ്ങൾ പ്രദാനം ചെയ്യുന്ന അനവധി ശുഭയോഗങ്ങൾ (കൽകിയ്ക്കുവേണ്ടി) കാത്ത്നിൽപ്പുണ്ട്.(1):25:1:2,3.
– സർവ്വാധികാരി പരമഗുരു ശിവദേവൻ

25. **അവതാരം വെളിപ്പെടുമേ എനതരുളാലെ**(1):25:2.

*അവതാരം വെളിപ്പെടുമേ എനതരുളാലേ=എന്റെ, നമ്മുടെ ദിവ്യവാണികളാൽ കൽകി അവതാര മാഹാത്മ്യം പ്രസിദ്ധമാകും.*

**നമ്മുടെ ദിവ്യവാണികളാൽ കൽകി അവതാര മാഹാത്മ്യം പ്രസിദ്ധമാകും.** (1):25:2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

നമ്മുടെ ദിവ്യവാണികളാൽ
കൽകി അവതാര മാഹാത്മ്യം പ്രസിദ്ധമാകും. (1):25:2.
– സർവ്വാധികാരി പരമഗുരു ശിവദേവൻ

**സർവ്വാധികാരി പരമഗുരു ശിവദേവന്റെ ദിവ്യവാണികളാൽ കൽകി അവതാര ചൈതന്യമാഹാത്മ്യം വിശ്വപ്രസിദ്ധമാകും. സർവ്വാധികാരി പരമഗുരു ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

**സഹസ്രാബ്ദങ്ങൾക്ക്മുമ്പ് അഗസ്ത്യ മഹർഷിക്കും വിശ്വാമിത്ര മഹർഷിക്കും ലഭിച്ച ദർശനപ്രകാരം കൽകി അവതാര മാഹാത്മ്യത്തെക്കുറിച്ചുള്ള സർവ്വാധികാരി പരമഗുരു ശിവദേവ–പാർവ്വതിദേവി ദിവ്യസംഭാഷണങ്ങൾ അതേപ്രകാരം സംസ്കൃതത്തിൽ താളിയോലകളിൽ എഴുതി സൂക്ഷിച്ചു. പിൽക്കാലത്ത് തമിഴിലേയ്ക്ക് തർജ്ജമ ചെയ്യപ്പെടുകയും അങ്ങനെ ഇക്കാലത്ത് നാഡി താളിയോലകൾ എന്ന് പ്രചരിപ്പിക്കപ്പെടുകയുമുണ്ടായി.**

**സർവ്വാധികാരി പരമഗുരു ശിവദേവന്റെ സർവ്വജ്ഞത്വത്തെ അറിയുന്നതിനുള്ള അവസരമാണ് കൽകി ചരിതത്തെക്കുറിച്ച് എഴുതിവെച്ച നാഡിതാളിയോലകൾ.**

**ലോകത്തിലെ മഹാത്ഭുതങ്ങളിൽവെച്ച് ഏറ്റവും**

**വലിയ മഹാത്ഭുതമാണിത്!!!**

**ആയിരക്കണക്കിന് വർഷങ്ങൾക്ക്മുമ്പ് കൽകിയുടെ അവതാരസുദിനവും നക്ഷത്രവും മാതാപിതാക്കളുടെ പേരും പൂർവ്വാവതാര വൃത്താന്തങ്ങളുമെല്ലാം കൃത്യമായി രേഖപ്പെടുത്തിയ ശിവദേവ–പാർവ്വതിദേവി ദിവ്യസംഭാഷണങ്ങളുള്ള നാഡിതാളിയോലകൾ എക്കാലത്തേയും ചരിത്ര വിസ്മയമാകുന്നു!!!**

25. കുറിപ്പാകൈ തെൻകൈലേ ഗിരിയിൽതാനെ (1):25:3.
    കുമരൻനീ മുളുനിലവിൽ അമർന്ത്ധ്യാനം (1):25:4.
26. ധ്യാനമത് ശെയ്തീടവേ വിരുമ്പുംകാലം
    ദീപനാളിൽ ഉഹന്തത്താൻ അറിവായ്സൂക്ഷ്മം
    മെയ്മനമായ് അതൻപിന്നും യാത്തിരൈകൾ
    വെച്ചുംപടി വടദിക്കിൽ ഇരുക്കുംഗിരി (1):26.
27. ഇരുക്കുംഗിരി തന്നിലെ നാനുംദേവി (1):27:1.
    ഇമ്പമായ് അരുൾതരുവേൻ അമൈതികൊള്ള് (1):27:2.

*കുറിപ്പാകൈ=അറിയിക്കുന്നപ്രകാരം, തെൻകൈലേ=ദക്ഷിണകൈലാസമായ തിരുവണ്ണാമലയിൽ, ഗിരിയിൽതാനെ=മലമുകളിൽ, കുമരൻനീ=കൽകിയെ വാത്സല്യത്തോടെ കുമാരാ! നീ! എന്ന് വിളിക്കുന്നു, മുളുനിലവിൽ=പൗർണ്ണമിക്ക്, അമർന്ത്ധ്യാനം=ധ്യാനനിമഗ്നനാകുക, ധ്യാനമത് ശെയ്തീടവേ=ധ്യാനിച്ചിരിക്കേ, വിരുമ്പുംകാലം=സ്വയം ഉദ്ദേശിക്കുമ്പോൾ, ദീപനാളിൽ=കാർത്തിക പൗർണ്ണമി (വൃശ്ചികമാസത്തിലെ പൗർണ്ണമി), ഉഹന്തത്താൻ= ഏറ്റവും അനുയോജ്യമായ, അറിവായ്സൂക്ഷ്മം=സൂക്ഷ്മാനുഭവങ്ങളുണ്ടാകും, മെയ്മനമായ്=പരിശുദ്ധമായ, അതൻപിന്നും=അതിനുശേഷവും, യാത്തിരൈകൾ=യാത്ര തുടർന്ന്, വെച്ചുംപടി=ക്രമേണ( സമയമാകുമ്പോൾ ), വടദിക്കിൽ=വടക്ക്ദിക്കിലെ(ഹിമാലയം), ഇരുക്കുംഗിരി=മലമുകളിൽ (കേദാർനാഥ്), ഇരുക്കുംഗിരി തന്നിലെ=മലമുകളിലെത്തുമ്പോൾ, നാനുംദേവി=ഞാനും ദേവിയും (ശിവനും പാർവ്വതിയും), ഇമ്പമായി= സ്വീ*

*കാര്യതയോടെ, അരുൾതരുവേൻ=ദിവ്യവാണികൾ അനുവദിക്കും, അമൈതികൊള്ള്=സമാധാനമായിരിക്കുക.*

കുമാരാ! നീ!(കൽകി)(1):25:4:1. അറിയിക്കുന്നപ്രകാരം (1):25:3:1. പൗർണ്ണമിക്ക്(1):25:4:2. ദക്ഷിണ കൈലാസത്തിലെ (തിരുവണ്ണാമലയിൽ) (1):25:3:2. മലമുകളിൽ (1):25:3:3. ധ്യാനിച്ചിരിക്കണം.(1):25:4:3. ഏറ്റവും അനുയോജ്യമായ(1):26:2:2. കാർത്തിക പൗർണ്ണമിക്ക്(1):26:2:1. ധ്യാനിച്ചിരിക്കേ(1):26:1:1,2. (കൽകി) സ്വയം ഉദ്ദേശിക്കുമ്പോൾ (1):26:1:3. പരിശുദ്ധമായ(1):26:3:1. സൂക്ഷ്മാനുഭവങ്ങളുണ്ടാകും.(1):26:2:3. അതിനുശേഷവും(1):26:3:2. യാത്ര തുടർന്ന്(1):26:3:3. ക്രമേണയായി(1):26:4:1. വടക്കുഭാഗത്തെ (ഹിമാലയത്തിലെ) (1):26:4:2. മലമുകളിലെത്തുമ്പോൾ (കേദാർനാഥ്) (1):26:4:3-27:1:1,2. ഞാനും ദേവിയും (1):27:1:3. സ്വീകാര്യതയോടെ(1):27:2:1. ദിവ്യവാണികൾ അനുവദിക്കും. (1):27:2:2. സമാധാനമായിരിക്കുക!(1):27:2:3.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

കൽകിയുടെ യാത്രയെക്കുറിച്ചാണ് ഭഗവാൻ ശിവദേവൻ പാർവ്വതിദേവിയോട് അറിയിക്കുന്നത്. ആദിതമിഴ് വിവർത്തനത്തിലുള്ളത് അതേപ്രകാരം എഴുതിയെന്ന് മാത്രം. തിരുവണ്ണാമലയിൽ നിന്നും പിന്നീട് ഹിമാലയത്തിലെ കേദാർനാഥിലെത്തും. അതേപ്രകാരം കേദാർനാഥിൽനിന്നാണ് കൽകി 2003 ഡസംബർ 25ന് അവതാരസുദിനാഘോഷത്തിനായി കൽകിപുരിയിൽ തിരിച്ചെത്തിയത്.

(യഥാർത്ഥ ദേവവർഗ്ഗത്തിന്റെ നിയമങ്ങൾ അറിയുന്നതിന് കൽകിപുരി ക്ഷേത്ര നിയമങ്ങൾ വായിയ്ക്കുക: kalkipuri.com/rules-ml/)

# അജ്ഞതയകറ്റുവാൻ വന്നവൻ

27. **ഇരുൾനീക്കെ വന്തവനേ** (1):27:3:1,2.

***ഇരുൾനീക്കെ=അജ്ഞതയകറ്റുവാൻ, വന്തവനേ=വന്നവനേ.***

**കൽകി അജ്ഞതയകറ്റുവാൻ വന്നവൻ.** (1):27:3:1,2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**യഥാർത്ഥ ജ്ഞാനമാണ് അജ്ഞതയിൽപ്പെട്ടുഴലാതെ സംരക്ഷിക്കുന്നത്. ഇരുട്ടിനെ അകറ്റേണ്ടതില്ല; പ്രകാശമുണ്ടെങ്കിൽ. കൽകി അജ്ഞതയകറ്റുവാൻവേണ്ടി അവതരിച്ചതാണ്. ശിവദേവൻ കൽകിയോട് നേരിട്ട് അറിയിക്കുകയാണ്. അവതാര ദൗത്യത്തിലെ സുപ്രധാന ഭാഗമാണിത്.**

**ഇവിടെ, ഇരുട്ട് എന്നത് അജ്ഞതയെ സൂചിപ്പിയ്ക്കുന്നു. യഥാർത്ഥ ജ്ഞാനംകൊണ്ട് മാത്രമേ അജ്ഞതയിൽ നിന്നും മോചനം ലഭിയ്ക്കൂ. ദേവവർഗ്ഗത്തെ സംബന്ധിച്ച യഥാർത്ഥ ജ്ഞാനമാണ് കൽകിയിൽനിന്നും ഈ ലോകത്തിന് ലഭിയ്ക്കുന്നത്. ദേവകാര്യാർത്ഥം ഔദ്യോഗിക നിർവ്വഹണം പൂർത്തിയാക്കുകയാണ് കൽകി അവതാരം.**

27. കവലൈനീക്ക് (1):27:3:3.
ഇനൈന്ത്വരും പലസിറപ്പ് സുന്ദിരർക്ക് (1):27:4.

*കവലൈനീക്ക്=വ്യാകുലതയകറ്റുക!, ഇനൈന്ത്വരും പലസിറപ്പ് സുന്ദിരർക്ക്= ആരെയാണോ ഉദ്ദേശിയ്ക്കുന്നത് ആ വ്യക്തിയെ (കൽകിയ്ക്ക്) എല്ലാ നന്മകളും ഒരുമിച്ച് വന്ന് ചേരും.*

വിഷമിക്കേണ്ട! കൽകിയ്ക്ക് എല്ലാ നന്മകളും ഒരുമിച്ച് വന്ന് ചേരും.(1):27:3:3–27:4.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

## മാതാപിതാക്കൾ

28. **സുഹമാണെ അരക്കർമായ് മാളവൻമുൻ**(1):28:2.

മുത്തച്ഛൻ　　മാതാപിതാക്കൾ　　സഹോദരി　　സഹോദരൻ



കിഴക്കുമ്പാട്ട് ഇല്ലത്ത് ദാമോദരൻ നമ്പൂതിരിപ്പാട്　　രാമകൃഷ്ണൻ　　ശാരദ　　സുഗതകുമാരി　　നന്ദകുമാർ

**വന്തിടുംപിൻ വെണ്ണയുണ്ടോൻ അത്തനാകും** (1):28:3.

**വലമണ്ണെ ശാരദാവും എൻട്രുകൂറെ**(1):28:4.

***സുഹമാണെ അരക്കർമായി മാളവൻമുൻ വന്തിടുംപിൻ വെണ്ണയുണ്ടോൻ അത്തനാകും=അച്ഛൻ രാമകൃഷ്ണൻ, അത്തനാകും=അച്ഛനാകുന്നു, സുഹമാണെ അരക്കർമായി മാളവൻമുൻ=ദുഷ്ടശക്തികളെ നശിപ്പിച്ച വിഷ്ണുദേവന്റെ പേര് ആദ്യവും (രാമൻ), വന്തിടും പിൻവെണ്ണയുണ്ടോൻ=വെണ്ണയുണ്ട വിഷ്ണുവിന്റെ പേര് പിന്നീടും (കൃഷ്ണൻ). രാമൻ എന്നും കൃഷ്ണൻ എന്നും രണ്ടുംകൂടി ചേരുമ്പോൾ രാമകൃഷ്ണൻ (കാവ്യാത്മകശൈലി). ചില താളിയോലകളിൽ ഇങ്ങിനെയുമുണ്ട്.***

**(കൽകിയുടെ) അച്ഛൻ രാമകൃഷ്ണൻ.** (1):28:2.-28:3.
**അമ്മ ശാരദ.** (1):28:4:1,2,3.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**കൽകിയുടെ മാതാപിതാക്കളുടെ പേരാണ് തുടർന്ന് അറിയിക്കുന്നത്. കാവ്യാത്മകശൈലിയാണ് ഇതിന് ഉപയോഗിച്ചത്. അച്ഛന്റെ പേര് രാമകൃഷ്ണൻ. അമ്മയുടെ പേര് ശാരദ. ശിവദേവൻ പാർവ്വതി ദേവിയോട് അറിയിച്ചു.**

*കൽകിയുടെ സമീപകാല പൂർവ്വജന്മത്തിലെ (1970 ഏപ്രിൽ 4ന്*

*സഹോദരിയാണ് ശ്രീമതി എന്നത് ഇവിടെ ചേർക്കുന്നു. അതിന്റെ ചരിത്രപരമായ തെളിവുകൾക്ക് 132 – 159 –ാം പേജ് വായിയ്ക്കുക.*

# കൽകി ഭഗവാൻ

28. **സുന്ദിരനും ഗോപപിൻ ഇളമൈനാമം** (1):28:1.
29. **പൂരിടുവേർ ഇതുകാലത്തിൽ കൽകിഭഗവാൻ** (1):29:1.

*സുന്ദിരനും=മോഹനസ്വരൂപന് എന്നും അർത്ഥമുണ്ടെങ്കിലും ഇവിടെ ഇദ്ദേഹത്തിന്റെ എന്ന് സ്വീകരിക്കുന്നു, ഗോപപിൻ ഇളമൈനാമം=പേര് ഗോപകുമാർ, ഗോപപിൻ=ഗോപഎന്നതിന്ശേഷം, ഇളമൈ=കുമാർ, നാമം=പേര്, പൂരിടുവേർ=ഇതറിയിക്കുമ്പോൾ, ഇതുകാലത്തിൽ=ഈ കാലത്ത്, കൽകി ഭഗവാൻ=കൽകി ഭഗവാൻ.*



**(കൽകിയ്ക്ക് ആദ്യമുണ്ടായിരുന്ന) പേര്: ഗോപകുമാർ.** (1):28:1.

**ഇതറിയിക്കുന്ന ഈ കാലത്ത് കൽകി ഭഗവാൻ**

(1):28:1.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**കൽകിയുടെ പേരും ദിവ്യമായ പദവിയുമാണ് സർവ്വാധികാരി പരമഗുരു ശിവദേവൻ തുടർന്ന് അറിയിക്കുന്നത്. കൽകി ഭഗവാൻ എന്നതിൽ കൽകി എന്നത് പേരും ഭഗവാൻ എന്നത് ബ്രഹ്മാണ്ഡത്തിലെ സമുന്നത സ്ഥാനപദം അഥവാ സമുന്നത പദവിയുമാണ്.**

**ഉദാഹരണമായി പ്രധാനമന്ത്രി മൻമോഹൻസിംഗ് എന്നതിൽ പ്രധാനമന്ത്രി എന്നത് ഈ രാജ്യത്തിലെ സമുന്നത സ്ഥാനപദവും അഥവാ പദവിയും മൻമോഹൻ എന്നത് വ്യക്തിയുടെ പേരും സിംഗ് എന്നത് സമുദായത്തിന്റെ പേരുമാണ്. കൽകിയുടെ ചെറുപ്പത്തിൽ മാതാപിതാക്കൾ നൽകിയിരുന്ന പേരാണ് ഗോപകുമാർ.**

**താളിയോല വായിക്കുന്ന ഈ കാലത്തെ പേര് കൽകി. ദിവ്യമായ പദവിയാണ് ഭഗവാൻ. കൽകി ഭഗവാൻ. കൽകി എന്ന അവതാര നാമധേയവും ഭഗവാൻ എന്ന ദിവ്യമായ പദവിയും ചേർത്ത് കൽകി ഭഗവാൻ എന്ന മാഹാത്മ്യമേറിയ കാര്യത്തെ ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

***ഗോപകുമാർ എന്ന പേരിനു ശേഷമുള്ള അഖിലാനന്ദ സ്വാമി എന്ന പേര് ഈ താളിയോലയിൽ എഴുതിയതായി കാണുന്നില്ല. ഈ പുസ്തകത്തിലുള്ള കൽകിയുടെ മറ്റ് അദ്ധ്യായങ്ങളിൽ മൂന്ന് പേരുകളും കൊടുത്തിട്ടുണ്ട്.***

***കൽകി എന്ന പേര് ഗസറ്റ് വിജ്ഞാപനത്തിലൂടെ നിയമപ്രാബല്ല്യം വരുത്തിയതിന്റെ വിശദ വിവരങ്ങൾ താഴെ കൊടുക്കുന്നു.***

***കേരള ഗസറ്റ് 1999 ജൂലൈ 6, വോള്യം 44, നമ്പർ 27, പാർട്ട് 4ൽ ഗോപകുമാർ എന്ന ആദ്യത്തെ പേര് മാറ്റി അഖിലാനന്ദസ്വാമി എന്ന പേര് സ്വീകരിച്ചു. വീണ്ടും കേരള ഗസറ്റ് 2000 ജനുവരി 11, വോള്യം 45, നമ്പർ 2, പാർട്ട് 4ൽ അഖിലാനന്ദ സ്വാമി എന്ന പേരും മാറ്റി Kalki എന്ന പേര് സ്വീകരിച്ചു. ഇനിഷ്യലില്ല, Kalki എന്ന പേര് മാത്രമേയുള്ളൂ. ഇപ്പോഴത്തെ നാമധേയം: Kalki.***

29. **കുവളയത്തിൽ വിളങ്കിടുമേ അമൈതിക്കൊള്ള്**
(1):29:2.

***കുവളയത്തിൽ=ലോകത്തിൽ, വിളങ്കിടുമേ=പ്രശോഭിതമാകും (പ്രസിദ്ധമാകും), അമൈതിക്കൊള്ള്=ശാന്തമായിരിക്കുക.***

**(കൽകി) ലോകത്തിൽ പ്രസിദ്ധമാകും.**
**ശാന്തമായിരിക്കുക.** (1):29:2.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

29. **സാക്ഷിടവേ ഇതുനൂലൈ കാക്കവേണ്ടി** (1):29:3.

***സാക്ഷിടവേ=സാക്ഷി വിവരണങ്ങളാണ്, ഇതുനൂലൈ=ഈ നാഡിതാളിയോല. കാക്കവേണ്ടി=തിരിച്ചറിയുന്നതിനുള്ള.***

**(ഇവയെല്ലാം) ഈ നാഡിതാളിയോല** (1):29:3:2.
**തിരിച്ചറിയുന്നതിനുവേണ്ടിയുള്ള** (1):29:3:3.
**സാക്ഷിവിവരണങ്ങളാണ്.** (1):29:3:1.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**പേരും മാതാപിതാക്കളുടെ പേരും അറിയിച്ചത് ഈ താളിയോല കൽകിയുടേതാണെന്ന് തിരിച്ചറിയുന്നതിനുള്ള സാക്ഷിവിവരണത്തിനാണ്. ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.**

***പേജ് 29ലെ മൂന്നാം ശ്ലോകത്തിന്റെ മൂന്നും നാലും വരികളിൽ കൽകിയുടെ അവതാര സുദിനത്തേയും (ജനന തിയ്യതി) നാലാമത്തെ ശ്ലോകത്തിലെ ഒന്നാമത്തെ വരിയിലെ ഒന്നാമത്തെ ശ്ലോകപദത്താൽ കൽകിയുടെ ജന്മനക്ഷത്രത്തേയും ശിവദേവൻ അറിയിച്ചതിനേയും (പേജ് 29 മുതൽ 36 വരെ നോക്കുക) ഇതോടൊപ്പം കൽകിയുടേതാണ് ഈ താളിയോലയെന്ന് തിരിച്ചറിയുന്നതിനുള്ള സാക്ഷിവിവരണങ്ങളായി കാണേണ്ടതാണ്.***

29. ശരിമുറയായ് മൂളിവായും ഔടധങ്കൾ (1):29:4.
30. ഔഷധവും താൻകൊണ്ട് നൂലൈകാക്ക് (1):30:1.
അൻമ്പാഹെ ദക്ഷിണൈഹൾ വിരുപ്പുംഒപ്പ് (1):30:2.

*ശരിമുറയായി=മുറപ്രകാരമുള്ള, മൂളിഹയും ഔടധങ്കൾ =ഔഷധങ്ങൾക്ക് വേണ്ടി, ഔടധവും താൻകൊണ്ട് നൂലൈകാക്ക്=താളിയോല സംരക്ഷിക്കുന്നതിനുള്ള, അൻമ്പാ*

*ഹെ=സ്വീകാര്യതയോടെ, ദക്ഷിണൈഹൾ=ദക്ഷിണ, വിരുപ്പുംഒപ്പ്=സ്വന്തം തീരുമാനപ്രകാരം ചെയ്യുക.*

നാഡിതാളിയോലകൾ സംരക്ഷിക്കുന്നതിന് (1):30:1:3. മുറപ്രകാരം (1):29:4:1. ഔഷധങ്ങൾക്ക് വേണ്ടിയുള്ള (1):29:4:2,3 - 30:1:1,2. ദക്ഷിണ (1):30:2:2. സ്വീകാര്യതയോടെ (1):30:2:1. സ്വന്തം തീരുമാനപ്രകാരംചെയ്യുക. (1):30:2:3.

- സർവ്വാധികാരി പരമഗുരു ശിവദേവൻ

30. ദിവ്യമായ് പലസിറപ്പ് ഭാഗ്യങ്കൾ (1):30:3.
ധ്യാനത്തിൽ വിളങ്കിടുമേ (1):30:4:1,2.

*ദിവ്യമായ്=ദിവ്യമായി, പലസിറപ്പ് ഭാഗ്യങ്കൾ=ശുഭഫലങ്ങൾ പ്രദാനംചെയ്യുന്ന അനേകം മഹാഭാഗ്യങ്ങളുണ്ട്, ധ്യാനത്തിൽ=ധ്യാനത്തിൽ, വിളങ്കിടുമേ=അറിയും.*

(കൽകിയ്ക്ക്) ദിവ്യമായി(1):30:3:1.ശുഭഫലങ്ങൾ പ്രദാനം ചെയ്യുന്ന അനേകം മഹാഭാഗ്യങ്ങളുണ്ട്.(1):30:3:2,3. ധ്യാനത്തിൽ അറിയും.(1):30:4:1,2.

- സർവ്വാധികാരി പരമഗുരു ശിവദേവൻ

കൽകിയ്ക്ക് മഹാഭാഗ്യങ്ങൾ അനവധിയുണ്ട്. അത്തരം മഹാഭാഗ്യങ്ങൾ അനുഭവിക്കുന്നതിനുള്ള ശുഭയോഗങ്ങളും കൽകിയ്ക്കുണ്ട്. ശിവദേവൻ പാർവ്വതിദേവിയോട് അറിയിച്ചു.

30. വാഴിവാഴി (1):30:4:3.

*വാഴിവാഴി=നീണാൾ വാഴുക!! നീണാൾ വാഴുക!!!*

നീണാൾ വാഴുക!! നീണാൾ വാഴുക!!!(1):30:4:3.

- സർവ്വാധികാരി പരമഗുരു ശിവദേവൻ

ഇപ്രകാരം അഗസ്ത്യ മഹർഷി എഴുതിയ കൽകിയുടെ സൂക്ഷ്മാൽ സൂക്ഷ്മം എന്ന ദേവരഹസ്യകാണ്ഡത്തെക്കുറിച്ചുള്ള ശിവദേവ-പാർവതിദേവി ദിവ്യസംഭാഷണം പൂർത്തിയായി. ●

2

# കൽകിയുടെ മഹാശിവനാഡി തുല്യം വിശ്വവിഖ്യാത വിവേകാനന്ദ പൂർവ്വാവതാര കാണ്ഡം

# ശിവദേവ–പാർവ്വതിദേവി ദിവ്യസംഭാഷണം


Nadi reader N.Sivaraja



Sri Agathya Mahasiva Nadi Jyothida Nilayam, No.18, Milladi Street, Vaitheeswarankoil, Tamilnadu, India.

നാഡിതാളിയോല വായിച്ച നാഡിസെന്റർ:

നാഡി ജ്യോതിദൻ: **എൻ. ശിവരാജാ**

**അഗസ്ത്യ മഹാശിവനാഡി ജ്യോതിദ നിലയം,**

18, മില്ലാഡി സ്ട്രീറ്റ്, വൈത്തീശ്വരൻകോവിൽ, നാഗൈ(ജില്ല), തമിഴ്നാട്.

# ആകെ ശ്ലോകങ്ങൾ: 8.
# ആകെ വരികൾ: 32. ആകെ പദങ്ങൾ: 96

**നാഡി താളിയോല വായിച്ച ദിവസം: 02-11-2004.**

## ആദിതമിഴ് ശ്ലോകങ്ങൾ (മലയാളത്തിൽ)

1. അരുൾവടിവായ് നിൻട്രിടുവീർ അയ്യൻപാദം
അടിതൊഴുത് മകൻശാന്തി ദേവിയാനും
ഇരുൾവാരാ എനൈകേട്ട അൻമ്പുദേവി
ഇവൻതണക്ക് ഗോപകുമാർ നാമംകണ്ട്

2. കണ്ട്പിൻ അഖിലാനന്ദ സ്വാമിയാകി
കൂരിടവേ ദശമാവതാരം കൽകിയിന്നാൾ
വണ്ണമതായ് രാമകൃഷ്ണ ശാരദഊൻട്രോർ
പലമുടനെ നൂലായ്വും മുപ്പാൺശൂൾസാർവ്

3. ശാർബുതനിൽ ഗുരുകന്നി കാരിവയൽ
സാധകനിൻ ഊദൂൾക്ക് ഇവയെസാക്ഷി
പാർക്ക്മകൻ മുൻഊഴും വങ്കദേയം
ബാലകനും നരേന്ദ്രദത്ത ഇയെർപേർകണ്ട്

4. കണ്ട്പിൻ വിവേകാനന്ദൻ എൻട്രുമാറി
കാലൈഗുരു ഗുരുപത്നിയും ഈൻട്രോർനാമമാഹി
വണ്ണമതായ് ഗുരുവഴിയേ കണ്ട്പിടിപ്പും
വലമുടനെ വലിവിരുന്ത് ദാനംകൊണ്ട്

5. പലഏലൈ ഉദവിയത് ബോധനൈശെയ്ത്
ബാലകനും വാഴ്ന്തിട്ടാൻ ഇരൈസേവയോട്
നലമുടനെ കണ്ടാളും ഇടൈവിട്ട്
നായകനും സെൻട്രതനാൽ ഈദുൽതോട്രം

6. തോട്രമതും കണ്ടാളും മുന്നൂൽതോടം
താമിവർക്ക് തുടർവ്വതനാൽ വീൺതടയും
സിറപ്പുഇലാ ഇവൈത്തീത് വിലഹിവാഴ
സാധകനും കടൈയൂരിൻ എല്ലൈയേഹി

7. യേഹിമകൻ ആയുസ്സ്മാറിയ ഹോമംഏദ്ര്
ഇയമ്പപിൻ നവകലശം അട്ടോത്തരശതം
മഹിൽച്ചിയതായ് സൂരിമതി ആളംകുടി
മേന്മയതായ് ദർശനമും അർച്ചനൈകണ്ട്

8. കണ്ടിടവേ നവകോളിൻ ദർശനങ്കൾ
കാലൈയിവൻ ഇവൈകാണെ തോടംനീങ്കി
വണ്ണമതായ് വാഴ്ന്തിടുവൻ ഗുരുവേനിലയായ്
വലംവാഴ്വ് എണ്ണംസിദ്ധി സിറപ്പുംമുട്രെ.

## ശിവദേവ–പാർവതിദേവി ദിവ്യസംഭാഷണം

**ബ്രഹ്മദേവ–സരസ്വതിദേവി, ശിവദേവ–പാർവതിദേവി, വിഷ്ണുദേവ–ലക്ഷ്മിദേവി: യഥാർത്ഥ പ്രകാശസ്വരൂപ ചിത്രം ഈ ഭൂമിയിൽ ലഭ്യമല്ല. യഥാക്രമം ജ്യോതിർമണ്ഡല ബ്രഹ്മലോക ശിവലോക വിഷ്ണുലോക വാസികളാകുന്നു.** **– കൽകി**

1. **അരുൾവടിവായ് നിൻട്രിടുവീർ അയ്യൻപാദം**
**അടിതൊഴുത് മകൻശാന്തി ദേവിയാനും**

(2):1:1:1. – (2):1:2.

***അരുൾവടിവായ്=ദിവ്യസ്വരൂപത്തിൽ,നിൻട്രിടുവീർ=നിലകൊള്ളുന്ന, അയ്യൻപാദം=അവിടുത്തെ തൃപ്പാദങ്ങളിൽ, അടിതൊഴുത്=നമസ്ക്കരിച്ച്, മകൻ ശാന്തി=മകന്റെ ശാന്തികാണ്ഡം, ശാന്തി=ശാന്തികാണ്ഡം, ദേവി യാനും= നാം പാർവ്വതിദേവി, യാൻ=ഞാൻ, നാം.***

ദിവ്യസ്വരൂപത്തിൽ(2):1:1:1.നിലകൊള്ളുന്ന(2):1:1:2.
*അവിടുത്തെ തൃപ്പാദങ്ങളിൽ*(2):1:1:3. *നമസ്ക്കരിച്ച്*(2):1:2:1.
*(ശ്ലോകത്തിലുള്ളത് അതേപ്രകാരം ചേർക്കുന്നുവെന്ന് മാത്രം)*
**മകന്റെ ശാന്തികാണ്ഡം (പൂർവ്വജന്മകാണ്ഡം)**
(2):1:2:2. **(അറിയിച്ചുതരുവാനായി)**



**3. കാക്ഷിപടൈ ഗുരുഗുരുപത്നിയും ഈൻട്രോർനാമം** (4):3:3.

**കാക്ഷിപടൈ=പ്രസിദ്ധരായ, ഗുരുഗുരുപത്നിയും =ഗുരുവിനും ഗുരുപത്നിക്കും, ഈൻട്രോർനാമം=ഇപ്പോഴത്തെ മാതാപിതാക്കളുടെ പേരായിരുന്നു.**

**പ്രസിദ്ധരായ**(4):3:3:1. **ഗുരുവിന്റേയും ഗുരുപത്നിയുടേയും പേരാകുന്നു ഈ ജന്മത്തിലെ മാതാപിതാക്കളുടെയും (രാമകൃഷ്ണൻ – ശാരദ) പേര്. (ശ്രീരാമകൃഷ്ണ പരമഹംസരും ശാരദാദേവിയും).**

(4):3:3:2,3.

**– കൗശികൻ എന്ന വിശ്വാമിത്ര മഹർഷി**

**കൽകിയുടെ പൂർവ്വാവതാരത്തിൽ വിവേകാനന്ദനായിരുന്നപ്പോഴുള്ള ഗുരുവിന്റേയും ഗുരുപത്നിയുടേയും പേരാകുന്നു ഇപ്പോഴത്തെ മാതാപിതാക്കളുടെ പേര്. കൗശികൻ എന്ന വിശ്വാമിത്ര മഹർഷി അറിയിച്ചു. ശ്രീരാമകൃഷ്ണ പരമഹംസരും ശാരദാ ദേവിയുമായിരുന്നു അക്കാലത്തെ ഗുരുവും ഗുരുപത്നിയും. കൽകിയുടെ അച്ഛന്റെ പേര് രാമകൃഷ്ണൻ. അമ്മയുടെ പേര്**



**ശാരദ.**

**ബഹുമാനിത സംബോധനാ പദങ്ങളായ ശ്രീ എന്ന തും പരമഹംസർ എന്നതും മാറ്റിയാൽ രാമകൃ ഷ്ണൻ എന്ന പേര് മാത്രമാകുന്നു. ദേവി എന്ന സംബോധനാ പദത്തെ മാറ്റിയാൽ ശാരദ എന്ന പേ ര് മാത്രമാകുന്നു. ഈ ജന്മത്തിലെ മാതാപിതാക്ക ളുടെ പേര് തന്നെയാകുന്നു വിവേകാനന്ദ പൂർവ്വ ജന്മത്തിലെ ഗുരുവിന്റേയും ഗുരുപത്നിയുടേയും പേര്. പ്രസ്തുത ഗുരുവും ഗുരു പത്നിയും ഈ ജന്മത്തിൽ മാതാപിതാക്കളായി പുനർജ്ജനിച്ചു എന്നല്ലായെന്നത് പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതുണ്ട്.**

*എല്ലാവരുടേയും പരമഗുരു ജ്യോതിർമണ്ഡല പ്രകാശസ്വരൂപ സർവ്വാ ധികാരി പരമഗുരു ശിവദേവൻ മാത്രമാകുന്നു. മനുഷ്യർക്കോ ഈ ഭൂമി യിലെ ഏതെങ്കിലും ജീവി വർഗ്ഗങ്ങൾക്കോ ഗുരുവാകുന്നതിനുള്ള സ്ഥാ നാധികാരവും സർവ്വജ്ഞത്വവും അനുവദിച്ചിട്ടില്ല.*

*ആരുടെയെങ്കിലും ഏതെങ്കിലും കാര്യം പറയാൻ സാധിച്ചിട്ടുണ്ടെങ്കിൽ, തുറന്ന് പറയുക, അതേ അറിയൂ, എല്ലാം അറിയില്ല എന്ന്. എല്ലാം അറി യുന്നുണ്ടെന്ന് സ്വയം അഭിനയിക്കാതിരിക്കുക. എല്ലാമറിയുന്നുവെന്ന് കൂടെയുള്ള സംഘങ്ങളെക്കൊണ്ട് പാടിപുകഴ്ത്തി ഭക്തരെ ആകർഷി യ്ക്കുന്ന ചതിക്കുഴി ഒരുക്കുന്നതിൽ നിന്നും സ്വയം പിന്മാറുന്നത് എ ത്രയും നേരത്തേയോ അത്രയും നല്ലത്.*

*ശരീരത്തിന്റെ സുഗമമായ പ്രവർത്തനത്തിനുള്ള ചില വ്യായാമമുറകൾ വെച്ച് സ്വയം ഗുരുവാണെന്നും സദ്ഗുരുവാണെന്നും മറ്റുമുള്ള അഭിന യവും ചൂഷണവും നിർത്തുന്നതാണ് എല്ലാവർക്കും നല്ലത്. സ്നേഹ ത്തിന്റേയും വാത്സല്യത്തിന്റേയും മൊത്തക്കച്ചവടവും നിർത്തുന്നതാണ് എല്ലാവർക്കും നല്ലത്.*

*ഭക്തരുടെ ശ്രദ്ധയ്ക്ക്: തനിയ്ക്ക് അഭിരുചിയുള്ള, ഉയർന്ന വരു മാനത്തോടെ തൊഴിൽ ലഭിയ്ക്കുന്ന മേഖല തെരഞ്ഞെടുത്ത് പ ഠനത്തിലൂടെ തൊഴിൽ ഉറപ്പിയ്ക്കുക. ജോലി ചെയ്യുക. അതാത്*



*സ്ഥാനപ്രകാരമുള്ള (അച്ഛൻ, അമ്മ, സഹോദരൻ, സഹോദരി, ജോലി ചെയ്യുന്ന സ്ഥാനം, ഭാര്യ, കുട്ടികൾ തുടങ്ങിയ) സ്വന്തം ഉത്തരവാദിത്ത ങ്ങൾ കൃത്യമായി മറ്റൊന്നും പ്രതീക്ഷിയ്ക്കാതെ ആത്മാർത്ഥമായി ചെ യ്യുക. ദേവകളേയ്ക്കുള്ള സ്മരണ നിർബന്ധം, വാഹനത്തിന് ഇന്ധനം ആവശ്യമായതുപോലെ. ദേവകൾ നിന്നും അനുവദിയ്ക്കുന്ന അനുഗ്ര ഹവും സംരക്ഷണവുമാകുന്നു ജീവന്റെ മേൽഗതിയ്ക്കും ജീവിതത്തി നും അടിസ്ഥാനം എന്നറിഞ്ഞ് സ്വയം നന്ദിയോടെ നിന്ദിയ്ക്കാതിരിയ് ക്കൽ വന്ദിയ്ക്കൽ എന്ന നിയമത്തെ അനുസരിയ്ക്കുക. നിത്യവും മ ന്ത്രം (ഓം ശ്രീ ബ്രഹ്മദേവ ശിവദേവ വിഷ്ണുദേവ നമ) ജപിയ്ക്കുക. കൃ ത്യതയോടെയുള്ള ക്ഷേത്ര ദർശനം നിർബന്ധം. ജീവിതാവശ്യങ്ങൾക്ക് വേണ്ടി ദേവകളേയ്ക്കുള്ള പ്രാർത്ഥന നിരന്തരം തുടരുക. വ്യക്തികളെ വ്യക്തികളായി തന്നെ തിരിച്ചറിഞ്ഞ് നിർത്തേണ്ടിടത്ത് നിർത്തുക, കുറേ അപകടങ്ങൾ ഒഴിവാക്കാം. രാജ്യത്തിന് പ്രയോജനം ചെയ്യുന്ന കാര്യ ങ്ങളിൽ ഗവൺമെന്റുമായി സഹകരിച്ച് പ്രവർത്തിയ്ക്കുക. ജീവിതാവ ശ്യങ്ങൾ നേടിയെടുക്കുന്നതിനു വേണ്ടി പരസ്പര സഹകരണത്തോടെ ജീവിയ്ക്കുക. ആദ്ധ്യാത്മികതയുടെ പേരിൽ കൂട്ടം കൂടി വഴിതെറ്റാതി രിയ്ക്കുക. ഭക്തി സ്വയം അനുസരിയ്ക്കേണ്ടത് മാത്രമാകുന്നു, മറ്റൊ രാളെ ബോധ്യപ്പെടുത്തേണ്ടതോ ആഘോഷിക്കാനുള്ളതോ അല്ലെന്ന് തിരിച്ചറിയുക.*

*എല്ലായ്പ്പോഴും നല്ല മനുഷ്യരാവുക. പരസ്പരം സഹിച്ചും ക്ഷമിച്ചും സഹകരിച്ചും ജീവിയ്ക്കുന്ന നല്ല മനുഷ്യരാവുക. അതായിരിയ്ക്കണം തീരുമാനം. അത് മാത്രമാകുന്നു ജീവന്റെ മേൽഗതിയ്ക്ക് സഹായിയ് ക്കുന്നത്. നിങ്ങൾ ആരാണെന്നതിനേക്കാൾ, നല്ല മനുഷ്യനാണോ എന്ന തിനാണ് പ്രാധാന്യം. ആരുടേയും ആളാവാതിരിയ്ക്കുക.*

**നിങ്ങൾ ആരാണെന്നതിനേക്കാൾ,**
**നല്ല മനുഷ്യനാണോ എന്നതിനാണ് പ്രാധാന്യം.**
**– കൽകി**



3. **സാധകനും ഇവ്വാറായ് വാഴുംകാലം** (4):3:4.
4. **കാലമതിൽ നൽമതിപ്പ് ഗൗരവങ്ങൾ** (4):4:1.

പുനർജന്മം ചരിത്രപരമായ തെളിവുകൾ

**കാലയിവൻ ഏഴൈകൾക്കും ഉദവിപൽവാർ** (4):4:2.
**നലമുടനെ ശെയ്ത്മേ ഇരൈൻസേവൈ** (4):4:3.
**നായകനും ഇടൈവിട്ട് ശെൻട്രതനാൽ** (4):4:4.
5. **ശെൻട്രതനാൽ ഇതുപിറപ്പും അഖിലാനന്ദസ്വാമി** (4):5:1.
**സാധകനും ഇരൈവഴിയേ ഉപദേശംപൽവാർ** (4):5:2.
**വിന്നമിലാ കണ്ടിടുവാൻ ഗോപകുമാറു** (4):5:3.
**ഉയർവ്വ്തടൈ മുൻപിറപ്പ് സിൽപാപം** (4):5:4.
6. **പാവമതും താനറിയാ കണ്ടതനാൽ** (4):6:1.
**ബാലകർക്ക് ഇടൈയിടയേ കുഴപ്പംപൽവാർ** (4):6:2.

***സാധകനും=സാധകനും (ആരുടെ താളിയോലയാണോ വായിക്കുന്നത് ആ വ്യക്തിയുടെ – കൽകിയുടെ), ഇവ്വാറായ്=ഇപ്രകാരം, വാഴുംകാലം=ജീവിക്കുന്ന കാലത്ത്, കാലമതിൽ=അക്കാലത്ത്, നൽമതിപ്പ് ഗൗരവങ്കൾ=നല്ല പേരും പെരുമയും ഉന്നതസ്ഥാനീയതയും ഉണ്ടായിരുന്നു, കാലയിവൻ=അക്കാലത്ത് ഇദ്ദേഹം, ഏഴൈകൾക്കും=പാവപ്പെട്ടവർക്ക്, ഉദവിപൽവാർ=സഹായങ്ങൾ ചെയ്തു, നലമുടനെ=നന്മയോടെ, ശെയ്ത്മേ= ചെയ്തിരുന്നു, ഇരൈൻസേവൈ=ഈശ്വരസേവ, നായകനും=നായകനും (വിവേകാനന്ദൻ), ഇടൈവിട്ട് ശെൻട്രതനാൽ=പൂർത്തിയാക്കാതെ തിരിച്ചുപോയതിനാൽ, ശെൻട്രതനാൽ=തിരിച്ചുപോയതിനാൽ (വീണ്ടും), ഇതുപിറപ്പ് അഖിലാനന്ദ സ്വാമി=ഈ ജന്മത്തിൽ അഖിലാനന്ദസ്വാമിയായി, സാധകനും=സാധകനും (കൽകി), ഇരൈവഴിയേ=ഈശ്വരമാർഗ്ഗത്തിൽ, ഉപദേശംപൽവാർ=വിവിധങ്ങളായ ഉപദേശങ്ങൾ നൽകുന്നു, വിന്നമിലാ=ഭിന്നമല്ലായെന്ന്, കണ്ടിടുവാൻ=അറിയുക, ഗോപകുമാറു=ഗോപകുമാർ, ഉയർവ്വ്തടൈ=അത്യുന്നതസ്ഥിതിക്ക് തടസ്സങ്ങളുണ്ടായി, ഉയർവ്വ്=അത്യുന്നതസ്ഥിതിക്ക്, തടൈ=തടസ്സങ്ങൾ വന്ന്, മുൻപിറപ്പ്=പൂർവ്വജന്മത്തിലെ, സിൽപാപം=നിസ്സാരമായ പാപങ്ങളാൽ, പാവമതും=ഈ പാപങ്ങൾ, താനറിയാ=സ്വയമറിയാതെ, കണ്ടതനാൽ=ചെയ്തതാണെങ്കിലും, ബാലകർക്ക്=കുമാരന് (കൽകിയ്ക്ക്), ഇടൈയിടയേ=ഇടക്കിടക്ക്, കുഴപ്പംപൽവാർ=പലവിധത്തിലുള്ള പ്രയാസങ്ങളുമുണ്ടായി.***






**വിവേകാനന്ദനും**(4):3:4:1. **ഇപ്രകാരം**(4):3:4:2. **വാഴുകയായിരുന്നു.**(4):3:4:3. **അക്കാലത്ത്** (4):4:1:1. **നല്ല പേരും പെരുമയും** (4):4:1:2. **ഉന്നതസ്ഥാനീയതയും ഉണ്ടായിരുന്നു.**(4):4:1:3. **അക്കാലത്ത് ഇദ്ദേഹം** (4):4:2:1. **പാവപ്പെട്ടവരെ** (4):4:2:2. **സഹായിച്ചിരുന്നു.** (4):4:2:3. **നന്മയോടെ** (4):4:3:1. **ഈശ്വരസേവ ചെയ്തുകൊണ്ടിരിക്കേ** (4):4:3:2,3. **വിവേകാനന്ദൻ** (4):4:4:1. **പൂർത്തിയാക്കാതെ**(4):4:4:2. **തിരിച്ചുപോയതിനാൽ**(4):4:4:3–5:1:1. **അഖിലാനന്ദ സ്വാമിയായി**(4):5:1:3. **ഈ ജന്മത്തിലും**(4):5:1:2. **വിവേകാനന്ദൻ ആകുന്ന കൽകി**(4):5:2:1. **ഈശ്വര മാർഗ്ഗത്തിൽ**(4):5:2:1. **വിവിധങ്ങളായ ഉപദേശങ്ങൾ നൽകുന്നു.**(4):5:2:3. **ഗോപകുമാർ**(4):5:3:3. **ഭിന്നമല്ലെന്ന്**(4):5:3:1. **അറിയുക.**(4):5:3:2. **പൂർവ്വജന്മത്തിൽ**(4):5:4:2. **സ്വയം അറിയാതെ ചെയ്ത**(4):6:1:2,3. **നിസ്സാരമായ പാപങ്ങളാൽ** (4):5:4:3–(4):6:1:1. **അത്യുന്നതസ്ഥിതിക്ക്**(4):5:4:1(1). **തടസ്സങ്ങൾവന്ന്**(4):5:4:1(2). **കൽകിയ്ക്ക്**(4):6:2:1. **ഇടക്കിടക്ക്**(4):6:2:2. **(ഈ ജന്മത്തിൽ) പലവിധത്തിലുള്ള പ്രയാസങ്ങളുമുണ്ടായി.** (4):6:2:3.

**– കൗശികൻ എന്ന വിശ്വാമിത്ര മഹർഷി**



**ഈ അദ്ധ്യായത്തിലെ ഒന്നാം ശ്ലോകത്തിന്റെ നാലാമത്തെ വരിയിലെ മൂന്ന് പദങ്ങൾ വീതമുള്ള ശ്ലോകത്തിൽ ആരുടെ താളിയോലയാണോ വായിയ്ക്കുന്നത് ആ വ്യക്തിയുടെ ഇപ്പോഴത്തെ ഔദ്യോഗിക നാമധേയം കൽകി** *[നായകർക്ക് കൽകിയേ ഇതുനാൾനാമം* (4):1:4. *Page # 119]* **എന്നാകുന്നുവെന്ന് കൃത്യമായി കൗശിക മഹർഷി അറിയിച്ചിട്ടുണ്ട്. അതിന്റെ തുടർച്ചയായി ഗോപകുമാർ എന്നും അഖിലാനന്ദസ്വാമി എന്നും മുമ്പുണ്ടായിരുന്ന രണ്ട് പേരുകളും തുടർന്ന് അറിയയ്ക്കുകയാണ്.**

**വിവേകാനന്ദ സ്വാമി എന്നതിന്റെ തുടർച്ചയാണ് അഖിലാനന്ദ സ്വാമി എന്ന് കൗശിക മഹർഷി വെളിപ്പെടുത്തുന്നു. ഗോപകുമാർ എന്നതും ഭിന്നമല്ല എന്ന്കൂടി ഉൾപ്പെടുത്തുന്നതോടെ അവതാര ദൗത്യത്തിലെ മൂന്ന് ഘടനയിലുള്ള പ്രവർത്തന രീതിയെക്കുറിച്ച് വെളിപ്പെടുത്തുകയാണ് കൗശിക മഹർഷി. ആയതിൽ പൂർണ്ണ ഔദ്യോഗിക നിർവ്വഹണം കൽകി എന്ന ഔദ്യോഗിക നാമധേയപ്രകാരം പൂർത്തീകരിച്ചുകൊണ്ടിരിയ്ക്കുന്നു.**

*(കേരള ഗസറ്റ് 1999 ജൂലൈ 6, വോള്യം 44, നമ്പർ 27, പാർട്ട് 4ൽ ഗോപകുമാർ എന്ന ആദ്യത്തെ പേര് മാറ്റി അഖിലാനന്ദസ്വാമി എന്ന പേര് സ്വീകരിച്ചു. വീണ്ടും കേരള ഗസറ്റ് 2000 ജനുവരി 11, വോള്യം 45, നമ്പർ 2, പാർട്ട് 4ൽ അഖിലാനന്ദ സ്വാമി എന്ന പേരും മാറ്റി* ***Kalki*** *എന്ന പേര് സ്വീകരിച്ചു. ഇനീഷ്യലില്ല,* ***Kalki*** *എന്ന പേര് മാത്രമേയുള്ളൂ. ഇപ്പോഴത്തെ നാമധേയം:* ***Kalki****.)*

**സമീപകാല പൂർവ്വജന്മത്തിൽ വിവേകാനന്ദനായിരുന്നപ്പോൾ കൽകി വളരെ നല്ല രീതിയിൽ ദേവങ്കലേയ്ക്കുള്ള ഔദ്യോഗിക നിർവ്വഹണങ്ങൾ (ഈശ്വരസേവ) ഗൗരവത്തോടെ ചെയ്തിരുന്നെങ്കിലും പൂർത്തിയാക്കാതെ തിരിച്ചുപോയതിനാൽ ഈ ജന്മം.**



**ഈ ജന്മത്തിൽ ഇപ്പോഴും ഭക്തർക്ക് ഈശ്വരീയമായ ഉപദേശങ്ങളും അനുഗ്രഹങ്ങളും നൽകി ഈശ്വരസേവ ചെയ്തുകൊണ്ടിരിക്കുന്നു.**

**കൽകി പൂർവ്വജന്മത്തിൽ വിവേകാനന്ദൻ ആയിരുന്നപ്പോൾ സ്വയം അറിയാതെ ചെയ്ത നിസ്സാരമായ പാപങ്ങളാൽ ഈ അവതാരത്തിൽ കൽകിയ്ക്ക് ധാരാളം പ്രയാസങ്ങൾ സഹിക്കേണ്ടിവന്നിട്ടുണ്ട്.**

**കൗശികൻ എന്ന വിശ്വാമിത്ര മഹർഷി അറിയിച്ചു.**

**സ്വയം അറിയാതെ ചെയ്ത നിസ്സാര പാപങ്ങളാൽ എന്ന പ്രയോഗത്തിന് വളരെയധികം അർത്ഥവ്യാപ്തിയുണ്ട്. അത്ര മാത്രം സൂക്ഷ്മമാണ് കണക്കെടുപ്പുകൾ എന്നർത്ഥം. ഒന്നും വിട്ടുപോകുന്നില്ല. കൃത്യമായി എല്ലാം ഓഡിറ്റ് ചെയ്യപ്പെടുന്നുണ്ട്, മനുഷ്യർക്ക് അറിയില്ലെങ്കിലും. ദേവങ്കൽ നിന്നും ആർക്കും യാതൊന്നും മറച്ചുവെയ്ക്കുവാൻ കഴിയില്ല.**

**ദേവങ്കലേയ്ക്കുള്ള ഔദ്യോഗിക നിർവ്വഹണത്തിന് ശ്രീരാമനായും ശ്രീകൃഷ്ണനായും വിവേകാനന്ദനായും ഇപ്പോൾ കൽകിയായും വന്ന മഹാത്മാവിനുപോലും കർമ്മകാണ്ഡത്തെക്കുറിച്ചുള്ള പരിശോധനയിൽ യാതൊരു കിഴിവുമില്ല എന്നിരിയ്ക്കേ സാധാരണ ജീവന്മാർ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതുണ്ടെന്ന് എടുത്ത് പറയുകയാണ് വിശ്വാമിത്രൻ എന്ന കൗശിക മഹർഷി.**

***യഥാർത്ഥ ശിവദേവ–പാർവതിദേവി ദിവ്യസംഭാഷണത്തിൽ ഇല്ലാത്തതും ആദിതമിഴ് വിവർത്തനത്തിൽ കൂട്ടിച്ചേർത്തതുമായ ദോഷപരിഹാരങ്ങൾ താഴെ കൊടുക്കുന്നു.***



6. നവലീലയിൽ വിലഹിയേ നലംകാണ (4):6:3.
   നായകനും ഏർക്കനലം കാലയോർദീപം (4):6:4.
7. ദീപംകണ്ട് ഇതുനൂലിൽ ദാനമീവായ്

തിയമ്പവേ കനിപുട്പം സുഗന്ധംഇനിപ്പ്
ശെപ്പനൽ ശൂലാൺപെൺ അണിയുംതൂശ്
സാക്ഷിടവേ സഹത്രത്തട്ട് തണംകൂട്ടി

8. ധനംകൂട്ടി നൂലോർക്ക് ഈന്ത്ആശി
തിയമ്പപിൻ സൂരിമതി എല്ലെയേഹി
വാണിവനും ദശത്തിൻനീർ അർച്ചനൈതാൻ
വിലമ്പപിൻ പട്ടീസ് വരംനാഡി

9. നാഡിമകൻ ശൂലിനുക്ക് അർച്ചനൈദീപം
നവിലപിൻ ആലംകുടി അരശൻഎല്ലെയ്
പാടിടനൽ കണ്ണായിരം ഉടയവർക്ക്
ബാലകനും അർച്ചനയും കണ്ടിടവേ

10. കണ്ടിടവേ മകൻപൊരുട്ട് ഇത്നൂൽആശാൻഅറിന്ത
കുവനൽ ഷഡാക്ഷരത്തിൻ മന്തിരംതന്നൈ
വണ്ണമതായ് തകിട്ടിൻകീരി മണ്ഡലമീരായ്
വിലമ്പവേ ദിനമീർവേലായ് നൂറ്റെട്ട്ഉരുവും

11. ഉരുമേലായ് ശപിത്തിട്ടൈ രക്ഷൈതന്നൈ
ഉയർമഹനും ഇരുൾവൈത്ത് വണങ്കിടവേ
സിറപ്പുടനെ വാഴ്വിരുക്ക് കടൈനാളും
ശെയമാകും സുഖവാഴ്വ് സിറപ്പ്മുറ്റേ.

*നവലീലയിൽ=പുതിയലീലയിൽ (പുതിയ ദൗത്യത്തിൽ), വിലഹിയേ=ഇവ ബാധിക്കാതെ ഇല്ലാതായി, നലംകാണ= നന്മയുണ്ടാകുന്നതിന്, നായകനും=നായകനും (കൽകി), ഏർക്കനലം=ചെയ്യുക, കാലയോർദീപം= ദീപദർശനം, ദീപം കണ്ട്=ദീപത്തെദർശിച്ച്, ഇത്നൂലിൽ=ഈ നാഡിതാളിയോലയിൽ, ദാനമീവായ്=ദാനംചെയ്യുക, തിയമ്പവേ=പ്രസ്തുത സമയം, കനിപുട്പം=പുഷ്പങ്ങളും പഴങ്ങളും, സുഗന്ധംഇനിപ്പ്=തേനും പലഹാരങ്ങളും, ശെപ്പനൽ=നന്മക്കുവേണ്ടി അറിയിക്കുന്നത്, ശൂലാൺപെൺ അണിയും തൂശ്=മൂന്ന് ദമ്പതികൾക്കുള്ള വസ്ത്രങ്ങൾ, സാക്ഷിടവേ സഹത്രത്തട്ട്തണം കൂട്ടി=1008 രൂപയും ചേർത്ത്, തണം കൂട്ടി=രൂപയും ചേർത്ത്, നൂലോർക്ക്=നാഡിതാളിയോലയിൽ, ഈന്ത്ആശി=അർപ്പിക്കുക, തിയമ്പപിൻ=അതി*

*നുശേഷം, സൂരിമതി എല്ലൈയേഹി=സൂര്യന്റേയും ചന്ദ്രന്റേയും അമ്പലത്തിൽ പോയി (കുംഭകോണത്തിന് അടുത്ത്), സൂരി=സൂര്യൻ, മതി=ചന്ദ്രൻ, എല്ലൈ=സ്ഥലത്ത്, യേഹി=പോയി, വാണിവനും=ഇദ്ദേഹം, ദശത്തിൻനീർ=പന്ത്രണ്ട് തരം, അർച്ചനൈതാൻ=അർച്ചനകൾ ചെയ്യുക, വിലമ്പപിൻ=അതിനുശേഷം, പട്ടീസ്വരം=പട്ടീശ്വരം(കുംഭകോണത്തിനടുത്ത്), നാഡിമകൻ=നാഡിതാളിയോല ആരുടേതാണോ ആ മകൻ(കൽകി), ശൂലിനുക്ക്=മൂന്ന് പേർക്ക് (ശിവൻ, പാർവ്വതി, ഗണപതി), നവിലപിൻ=അതിനുശേഷം, ആലംകുടി അരശൻ എല്ലൈയ്=ആലംകുടി എന്ന സ്ഥലത്തെ വ്യാഴഅമ്പലത്തിൽ (കുംഭകോണത്തിന് സമീപം), അരശൻ=വ്യാഴം(ഗുരു), എല്ലൈയ്=സ്ഥലത്തെ, പാടിടനൽ കണ്ണായിരം ഉടയവർക്ക്=അമ്പല സങ്കൽപ്പത്തിന്റെ പേര്, ബാലകനും=ബാലനും (കൽകി), അർച്ചനയും=അർച്ചനകൾ, കണ്ടിടവേ=ചെയ്യുക, മകൻപൊരുട്ട് ഇത്നൂൽ ആശാൻ അറിന്ത=ആരുടെ നാഡിതാളിയോലയാണോ വായിക്കുന്നത് ആ മകന്വേണ്ടി, കുവനൽ=അറിയിക്കുന്നത്, ഷഡാക്ഷരത്തിൻ മന്തിരംതനൈ=ഷഡാക്ഷരമന്ത്രം, വണ്ണമതായ്=തീർച്ചയായും, തകിട്ടിൻകീരി=ചെമ്പ്തകിടിൽ എഴുതി, മണ്ഡലമീരായ്=96 ദിവസങ്ങൾ, വിലമ്പവേ=അറിയിക്കുന്നപ്രകാരം, ദിനമീർവേലായ്=നിത്യവും രണ്ട്പ്രാവശ്യം, നൂട്രെട്ട് ഉരുവും=നൂറ്റെട്ട് ഉരുവും, ഉരുവുംമേലായ്=അതിൽ കൂടുതലും, ശപിത്തിട്ടൈ=ജപിച്ച, രക്ഷൈതനൈ=ഏലസ്, ഉയർമഹനും=മകനും, ഇരുൾവൈത്ത് വണങ്കിടവേ=പൂജാമുറിയിൽ സൂക്ഷിക്കുക, സിറപ്പുടനെ വാഴ്വിരുക്ക്=ശുഭഫലങ്ങൾപ്രദാനം ചെയ്യുന്ന നല്ല ജീവിതമുണ്ട്, കടൈനാളും=അവസാനംവരേയും, ശെയമാകും=വിജയകരമായ, സുഖവാഴ്വ്=ഐശ്വര്യമുള്ള ജീവിതം, സിറപ്പ് മുട്രേ=അവസാനംവരേയും നല്ലരീതിയിൽ ഉണ്ടായിരിക്കും.*

നവലീലയിൽ(4):6:3:1. ഇവ ബാധിക്കാതെ ഇല്ലാതായി(4):6:3:2. നന്മയുണ്ടാകുന്നതിന്(4):6:3:3. നായകനും(4):6:4:1. ദീപദർശനം ചെയ്യുക.(4):6:4:2,3. ദീപത്തെ ദർശിച്ച്(4):6:4:2,3-7:1:1. ഈ

നാഡിതാളിയോലക്ക് ദാനമായി(4):7:1:2,3. ഇപ്പോൾത്തന്നെ (4):7:2:1. പുഷ്പങ്ങളും പഴങ്ങളും തേനും(4):7:2:2,3. മൂന്ന് ദമ്പതികൾക്കുള്ള വസ്ത്രങ്ങളും(4):7:3:1,2,3. ആയിരത്തിഎട്ട് രൂപയും ചേർത്ത്(4):7:4:1,2,3–8:1:1. നാഡിതാളിയോലക്ക് അർപ്പിച്ച്(4):8:1:2. പ്രാർത്ഥിച്ച് അനുഗ്രഹംനേടുക.(4):8:1:3. അതിനുശേഷം(4):8:2:1.സൂര്യ–ചന്ദ്രഅമ്പലത്തിൽ പോയി(4):8:2:2,3. ഇദ്ദേഹം (4):8:3:1. പന്ത്രണ്ട് അർച്ചനകൾ ചെയ്യുക.(4):8:3:2,3. അതിനുശേഷം(4):8:4:1. പട്ടീശ്വരത്ത് (4):8:4:2,3(1). നാഡിതാളിയോലയുടെ അധികാരിയായ മകൻ (4):8:4:3(2)–9:1:1. മൂന്ന് വിധത്തിലുള്ള അർച്ചനകൾചെയ്ത് (ശിവനും പാർവ്വതിക്കും ഗണപതിക്കും) ദീപദർശനം ചെയ്യുക.(4):9:1:2,3. അതിനുശേഷം(4):9:2:1. ആലംകുടിയിലെ വ്യാഴ അമ്പലത്തിലെ പാടിടനൽ കണ്ണായിരം ഉടയവർക്ക്(4):9:2:2,3–9:3:1,2,3. കുമാരനും (4):9:4:1. അർച്ചന ചെയ്യുക.(4):9:4:2,3–10:1:1. മകനു വേണ്ടി(4):10:1:2. ഷഡാക്ഷരമന്ത്രത്തെ(4):10:1:3–2:1,2,3. തീർച്ചയായും(4):10:3:1. ചെമ്പ്തകിടിൽ എഴുതി(4):10:3:2. തൊണ്ണൂറ്റിആറ് ദിവസം(4):10:3:3. അറിയിക്കുന്നപ്രകാരം(4):10:4:1. നിത്യവും രണ്ട്നേരം(4):10:4:2. നൂറ്റെട്ട് ഉരുവും അതിൽകൂടുതലും(4):10:4:3–11:1:1. ജപിച്ച(4):11:1:2. ഏലസ്(4):11:1:3. മകനും(4):11:2:1. പൂജാമുറിയിൽ സൂക്ഷിക്കുക.(4):11:2:2,3. അവസാനകാലംവരേയും(4):11:3:3. ശുഭഫലങ്ങൾ പ്രദാനംചെയ്യുന്ന നല്ല ജീവിതമുണ്ട്.(4):11:3:1,2. വിജയകരമായ(4):11:4:1. ഐശ്വര്യമുള്ള ജീവിതം(4):11:4:2. അവസാനംവരേയും നല്ലരീതിയിലുണ്ടായിരിക്കും.(4):11:4:3.

**ദേവവർഗ്ഗത്തിന്റെ കൃത്യതയും നിയമങ്ങളും അറിയുന്നതിന് 1/3/2020–ാം നമ്പർ ആയി രജിസ്റ്റർ ചെയ്ത കൽകിയുടെ ഒസ്യത്തിലെ 23ഉം 24ഉം വകുപ്പുകളിൽ കൊടുത്ത കൽകിപുരി ക്ഷേത്ര നിയമങ്ങൾ (kalkipuri.com/rules-ml) വായിയ്ക്കുക. ●**

5

# 1970 ഏപ്രിൽ 4ന് ജനിച്ച് 7 ദിവസം മാത്രം ജീവിച്ച ശ്രീമതിയുടെ സഹോദരൻ 1971 ഡിസംബർ 14ന് പുനർജ്ജനിച്ചതിന്റെ ചരിത്രപരമായ തെളിവുകൾ.

## ശ്രീമതിയുടെ അഗസ്ത്യ നാഡി മൂന്നാം കാണ്ഡം

**2013 ആഗസ്ത് 2ന് എൻ. ശിവരാജയുടെ നാഡി ഓഫീസിൽ വെച്ച് (അഗസ്ത്യ മഹാശിവനാഡി ജ്യോതിദ നിലയം, 18, മില്ലാഡി സ്ട്രീറ്റ്, വൈത്തീശ്വരൻകോവിൽ, നാഗൈ(ജില്ല), തമിഴ്നാട്.). പ്രസ്തുത നാഡി താളിയോല വായിച്ചത് റിക്കോർഡ് ചെയ്ത വിഡിയോ യൂട്യൂബിലും ഫേസ്ബുക്കിലും അപ്ലോഡ് ചെയ്തത് കാണുക.**

1. https://www.youtube.com/watch?v=uDuOAewfOKc
2. https://www.facebook.com/1666124707004246/videos/561217937800744/

**മേൽക്കൊടുത്ത വീഡിയോപ്രകാരം, ഈ അദ്ധ്യായത്തിൽ ആകെയുള്ള 9 ശ്ലോകങ്ങളിൽ നിന്നും ഈ പുസ്തകത്തിലേയ്ക്ക് ആവശ്യമുള്ള ഒന്നും രണ്ടും നമ്പർ ശ്ലോകവും 3ന്റെ ആദ്യവരിയും ഇൻഡക്സിലെ 3 വരികളും മാത്രമാണ് ഉൾപ്പെടുത്തിയത്. അതിന്റെ മലയാള അർത്ഥവും ഗദ്യവിവർത്തനവും വിവരണവും ചേർത്തിട്ടുണ്ട്.**



*ചിത്രത്തിൽ: കൽകി, കൽകിയുടെ അമ്മ, കൽകിയുടെ പൂർവ്വജന്മ സഹോദരി എസ്.ശ്രീമതി, ശ്രീമതിയുടെ മകൻ അശോക്. (പശ്ചാത്തലത്തിൽ കൽകിപുരി ക്ഷേത്ര 18 പടികൾ).*

## ആദിതമിഴ് ശ്ലോകങ്ങൾ [മലയാളത്തിൽ]

*(ഇൻഡക്സിൽനിന്നുമുള്ള ശ്ലോകം)*

**മഹൾതണക്ക് തുണയാണും ഇതുകാലം**
**അവതാരമായ് പിറപ്പ് കണ്ടാൻ**
**കണ്ടവനിൻനാമമതും കൽകിയായി നാമംചൊല്ലെ**

*മഹൾതണക്ക് = ഈ മകൾക്ക് (ശ്രീമതിയുടെ),*
*തുണയാൺ = സഹോദരൻ*
*ഇതുവിൻകാലം = ഈ കാലത്തിൽ*
*അവതാരമായ് = അവതാരമായി*
*പിറപ്പ്കണ്ടാൻ = ജനിച്ചിട്ടുണ്ട്*
*കണ്ടവനിൻ = അദ്ദേഹത്തിന്റെ,*
*നാമമത് = നാമധേയം (പേര്),*
*കൽകിയായി നാമംചൊല്ലെ = പേര് : കൽകി*

**ശ്രീമതിയുടെ സഹോദരൻ ഈ കാലത്ത് പുനർജ നിച്ചിട്ടുണ്ട്. അവതാരമാകുന്നു. പേര്: കൽകി.**
**– അഗസ്ത്യ മഹർഷി**



## മേൽക്കൊടുത്ത വീഡിയോയിൽ ശ്രീമതി അറിയിച്ചത് താഴെ കൊടുക്കുന്നു

നമസ്തേ! എന്റെ പേര് ശ്രീമതി. പാലക്കാടാണ് സ്വദേശം. ഞാൻ പഠിച്ചതും വളർന്നതുമൊക്കെ ഭിലായിലാണ്. ഞാൻ ഒരു ട്രാൻസ്ലേറ്റർ ആണ്.

1998ലാണ് ആദ്യമായി കൽകിയെ ഭഗവാനെക്കുറിച്ച് അറിയുന്നതിനും ദർശിയ്ക്കുവാൻ ഭാഗ്യം ഉണ്ടായതും.

ആ കാലഘട്ടങ്ങളിൽ ഞങ്ങളുടെ നാട്ടിൽ നിന്നും ധാരാളം ഭക്തർ ഇവിടെ വരാറുണ്ടായിരുന്നു.

വീട്ടിൽനിന്നും അമ്മയാണ് ആദ്യമായിട്ട് ഭഗവാനെ ദർശിയ്ക്കാൻ ഇവിടെ എത്തുന്നത്.

അതൊരു വൃശ്ചിക ചോതി (1998 നവംബർ 17, ചൊവ്വാഴ്ച്ച)

ദിനത്തിലായിരുന്നു. ഭഗവാന്റെ പിറന്നാൾ കൂടിയായിരുന്നു. അന്നിവിടെ പരിപാടികൾ ഉണ്ടായിരുന്നു. അന്ന്, ഭഗവൻ അറിയിച്ചിരുന്നു: ഇന്ന്, പ്രത്യേകമായി രണ്ട് പേരെ വരുത്തിയിട്ടുണ്ടെന്ന്.



**1998 നവംബർ 17ന് എന്റെ അമ്മ ആദ്യമായി കൽകി ഭഗവാനെ ദർശിച്ചപ്പോൾ അമ്മയോട് അറിയിച്ചു: "28 വർഷം മുമ്പ് നഷ്ടപ്പെട്ട ആ മകൻ ഞാനാണ്." – ശ്രീമതി**

ആരാണെന്ന് ആർക്കും മനസ്സിലായില്ല. പ്രായമുള്ളവരേയും ബുദ്ധിമുട്ടുള്ളവരേയും ഒക്കെ ഇങ്ങനെ കടത്തിവിട്ടു. അപ്പോഴൊക്കെ, അവര് അടുത്ത് ചെല്ലുമ്പോൾ ഭഗവാൻ അറിയിയ്ക്കും, ഇവരല്ല ഞാൻ ഉദ്ദേശിയ്ക്കുന്നത് എന്ന്. അങ്ങനെ കുറേക്കഴിഞ്ഞ് ആർക്കും ആരാണെന്ന് മനസ്സിലാവുന്നില്ല.

അമ്മയുടെ ഊഴമെത്തി. അമ്മ അടുത്ത് ചെന്നപ്പം, ഭഗവാൻ അമ്മയോട് പറഞ്ഞു: രണ്ട് ദുഃഖമുണ്ടല്ലെ? ഒന്ന് മകളുടെ കാര്യം ഓർത്തിട്ടും. മറ്റൊന്ന് ഭർത്താവിന്റെ കാര്യം ഓർത്തിട്ടും.

അത് ശരിയാണ്. ആ കാലഘട്ടത്തിൽ, വീട്ടിൽ ഭയങ്കര പ്രയാസത്തിലായിരുന്നു.

എന്റെ വിവാഹം കഴിഞ്ഞതോടെ അച്ഛൻ മാനസികമായി ആകെ തളർന്ന് അങ്ങനെയൊരു മിണ്ടാട്ടം ഒന്നും ഇല്ല. പുറത്തേയ്ക്ക് പോകില്ല. അതുവരെ കണ്ടുപരിചയിച്ച ഒരച്ഛനേ ആയിരുന്നില്ല.

ഞങ്ങളെ സംബന്ധിച്ച് പറഞ്ഞറിയിയ്ക്കാൻ പറ്റാത്ത ഒരു സാഹചര്യമായിരുന്നു വീട്ടിലുണ്ടായിരുന്നത്.

പിന്നെ...


ശ്രീമതി മാതാപിതാക്കളോടൊപ്പം

**ഭഗവാൻ അമ്മയോട് അറിയിച്ചു: "28 വർഷം മുമ്പ് നഷ്ടപ്പെട്ട ആ മകൻ ഞാനാണ്."**

എന്നെക്കാൾ മുന്നേ അമ്മയ്ക്ക് ഒരു ആൺകുട്ടി ജനിച്ചിട്ടുണ്ടായിരുന്നു, 1970ൽ (04.04.1970, ശനിയാഴ്ച്ച). ആ കുട്ടി ജനിച്ച് ഏഴാം നാൾ തന്നെ മരിച്ച് പോയി.

ഇതൊക്കെ അമ്മ വീട്ടിൽ നിന്ന് പറയുന്നത് ഞാൻ കേട്ട കാര്യങ്ങളാണ്.

പക്ഷെ, അന്ന് ഒരു ജ്യേഷ്ഠനുണ്ടായിരുന്നെങ്കിലെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു.

പക്ഷെ, ഒരിയ്ക്കലും ഇങ്ങനെ ഒരു കാര്യം അറിയാനുള്ള ഭാഗ്യം ഉണ്ടാവുമെന്ന് അന്ന് അറിഞ്ഞില്ല.

ഒരു സാധാരണ ഹിന്ദു വിശ്വാസം പുലർത്തുന്ന ഭക്തിയോ

ടുകൂടി ജീവിയ്ക്കുന്ന ഒരു കുടുംബാന്തരീക്ഷത്തിലാണ് ഞാൻ വളർന്നത്. പൂർവ്വജന്മം പുനർജന്മം എന്നൊക്കെ കേട്ടിട്ടുണ്ട്. ചെറുപ്പം മുതലേ ഇതിനെക്കുറിച്ചൊക്കെ അറിയാൻ എനിയ്ക്ക് താൽപ്പര്യമുണ്ടെങ്കിലും; വിശ്വാസമുണ്ട്, താൽപ്പര്യവുമുണ്ടായിരുന്നു. പക്ഷെ, അങ്ങനെയുള്ള ഒരു സാഹചര്യം ഒന്നും എനിയ്ക്കുണ്ടായിട്ടില്ല. ഒതുങ്ങി ജീവിയ്ക്കുന്ന ഒരു പ്രകൃതമാണ് എനിയ്ക്കുള്ളത്.

അമ്മ ഇത് പറയുന്നത് ഓർമ്മയിലുണ്ട്: അമ്മ ഗർഭിണിയായിരിയ്ക്കുന്ന സമയത്ത് അച്ഛൻ പറയുമായിരുന്നു, അച്ഛനൊരു പെൺകുട്ടിയാണ് വേണ്ടതെന്ന്.

അപ്പോൾ സാധാരണ ഒരു കുട്ടി അല്ലാത്തതുകൊണ്ട് ഗർഭാവസ്ഥയിൽ ആ കുട്ടി ഇത് കേട്ടു, പെൺകുട്ടിയാണ് വേണ്ടതെന്ന്.

എന്നെ വേണ്ടാത്തൊരു സ്ഥലത്ത് എന്തിന് ഞാൻ നിൽ ക്കണം എന്ന് കരുതി ആത്മാഹുതി ചെയ്തതാണ്. അങ്ങനെ സ്വയം അവിടുന്ന് പോന്നതാണ്.

ഇതൊന്നും അന്ന് അറിയില്ല.

അച്ഛനിങ്ങനെ പെൺകുട്ടി മതിയെന്ന് പറയുമ്പോൾ അമ്മ അതിനെ എതിർക്കുകയോ, ഏതു കുട്ടിയാണെങ്കിലും ഒരു കുട്ടിയല്ലേ, ഒരു കേടുകൂടാതെ കുട്ടിയല്ലേ, അങ്ങനെയൊന്നും അമ്മയുടെ ഭാഗത്തുനിന്നും സംസാരമുണ്ടായില്ല.

അമ്മയും അതിനെ നിശ്ശബ്ദം, നിശ്ശബ്ദത പാലിയ്ക്കുകയാണ് ചെയ്തത്.

അപ്പൊൾ, ആ കാര്യങ്ങൾ പിന്നീട് 28 വർഷങ്ങൾ കഴിഞ്ഞ് ഇങ്ങനെ ഭഗവാനിൽ നിന്ന് അറിയുമ്പോൾ അമ്മയ്ക്ക് ഭയങ്കര വിഷമമുണ്ടായി.

അമ്മ അന്ന് വീട്ടിൽ വന്ന് പറഞ്ഞപ്പോൾ, ഞങ്ങൾക്കും ആദ്യം കേട്ടപ്പോൾ സങ്കടം.

പിന്നെ അത്, കാണാനും ഒക്കെ, ഭയങ്കര ഒരു താൽപ്പര്യമു

ണ്ടായി!

അച്ഛനാണെങ്കിൽ വീട്ടിൽനിന്നും പുറത്തേയ്ക്ക് ഇറങ്ങില്ല. അച്ഛനെ കൊണ്ടുവരുവാൻ അറിയിച്ചിട്ടുണ്ടായിരുന്നു ഭഗവാൻ.

അമ്മ, അമ്മയുടെ പരിചയത്തിൽ, ആ കാലഘട്ടങ്ങളിൽ അച്ഛന്റെ പ്രകൃതം വെച്ച് പുറത്ത് കടയിലേയ്ക്ക് കൂടി പോവില്ലായിരുന്നു.

അപ്പോൾ, അമ്മയോട് പറഞ്ഞു: ''എന്തായാലും അച്ഛൻ വരുമെന്ന്''.

അങ്ങനെ അമ്മ വന്ന് ഈ കാര്യങ്ങളെല്ലാം പറഞ്ഞപ്പോൾ:

ഞങ്ങൾക്ക് സന്തോഷവും സങ്കടവും ഒക്കെയുണ്ടായി.

അങ്ങനെ, ഇനി എന്നാണു വരാൻ പറ്റുക എന്ന് അന്വേഷിച്ചപ്പോൾ, ഇപ്പോൾ ഉടനെയൊന്നും ദർശനത്തിന് അനുമതി ഉണ്ടാവില്ല എന്നാണ് അറിയാനിട വന്നത്.

പക്ഷേ, ഒരു നാലഞ്ച് ദിവസം കഴിഞ്ഞപ്പോൾ വീണ്ടും കൽകിപുരിയിലേയ്ക്ക് വണ്ടി പോകുന്നുണ്ടെന്ന് പറഞ്ഞ്, ഞങ്ങൾ അച്ഛനും അമ്മയും – അന്നെന്റെ കുട്ടിയ്ക്ക് ആറുമാസം പ്രായമാണ് – കുട്ടിയും, വേറെയും കുറേ ആൾക്കാരും ഉണ്ടായിരുന്നു.

ഞങ്ങൾ അവിടെയെത്തി.

ദർശനത്തിന്റെ സമയത്ത് ഭഗവാൻ എന്നോട് അറിയിച്ചു: തന്റെ സഹോദരനായിരുന്നു ഞാൻ.

വർഷങ്ങൾക്കു ശേഷം നാഡിതാളിയോലയിലും എനിയ്ക്ക് ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ ഓലയുണ്ട് വൈത്തീശ്വരൻകോവിലിൽ എന്ന് ഭഗവാൻ അറിയിയ്ക്കുമ്പോൾ, നമ്മൾ പോകും ഓല വായിയ്ക്കാനായി.

അതിലുണ്ടായിരുന്നു, എന്റെ സഹോദരനാണെന്ന്.

അമ്മയുടെ ഓല കിട്ടിയതിൽ, മകനാണ്, ഇപ്പോൾ മകനോടൊപ്പമാണ് എന്ന്.

അതേപോലെ എന്റെ മകന്റെ ഓലയിലും ഇപ്പോൾ അമ്മാവന്റെ വീട്ടിലാണ് എന്നൊക്കെ ഉണ്ടായിരുന്നു.

കുറേ പ്രാവശ്യം അങ്ങനെ ഓലകൾ കിട്ടിയിട്ടുണ്ട്.

പിന്നെ, കൽകി അറിയിച്ചു:

ശരിയ്ക്കുള്ള ഓലയിൽ സഹോദരൻ പുനർജനിച്ചു എന്നുള്ള വിവരമുണ്ടാകും എന്നറിയിച്ചത് 2013 ലാണ്.

അങ്ങനെ 2013 ആഗസ്ത് 2-ാം തിയ്യതി വൈത്തീശ്വരൻകോവിലിൽ പോയി ഓല വായിച്ചപ്പോൾ, അതിൽ കൃത്യമായിട്ട്, സഹോദരൻ ഉണ്ടായിരുന്നു, ഏഴ് ദിവസമേ ജീവിച്ചിരുന്നുള്ളൂ, ആ സഹോദരൻ പുനർജനിച്ചിട്ടുണ്ട്, കൽകി എന്നാണ് പേര്, അവതാരപുരുഷനാണ് എന്ന് കൃത്യമായ വിവരം ഓലയിൽ എഴുതിവെച്ചിട്ടുണ്ട്.

**താളിയോല വായിയ്ക്കുന്ന നാഡി സെന്ററിലെ നാഡി റീഡർമാരോട് നമ്മുടെ യാതൊരു കാര്യങ്ങളും അറിയിയ്ക്കുകയോ മറ്റോ ചെയ്യാൻ പാടില്ല എന്നത് പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതാണ്. നാഡി റീഡർമാർ കേവലം ആദിതമിഴ് ഭാഷ പഠിച്ച സാധാരണക്കാരായ മനുഷ്യരാണ് എന്നത് എപ്പോഴും ഓർക്കേണ്ടതാണ്.**

## ആദിതമിഴ് ശ്ലോകങ്ങൾ (മലയാളത്തിൽ)

1. **ആണൈമുകൻ ആറുമുകനിൻ പാദംപോട്രി
അടിപണിന്ത് ഓർമഹളിൽ സൂളിൻഉണ്ണൈ
ഊണമില്ലാ ആവിയാൻ മതിവില്ല്
ഉയിർവാഹെ നൂലായ്വ് നാർപ്പാണീർ കൂടെ**

2. **കൂടമഹൾ ഏഹവാൻ മുൻതുണയും
കൂരിടവേ പിറപ്പതുടൻ ദുർവീവായ്
പാടമഹൾ തുണയാണും ഇപ്പിറവിയാം**

**ബാലകിക്ക് ഗുരുവാകെ കൽകിപേരതുവായ്**

3. **പേരതുവാൾ മഹൾതണക്ക് ഉദവിയുംപലൈ** (5):3:1.

ഈ അദ്ധ്യായത്തിൽ നിന്നും ഈ പുസ്തകത്തിലേയ്ക്ക് ആവശ്യമുള്ള ശ്ലോകഭാഗങ്ങൾ മാത്രമേ ചേർത്തിട്ടുള്ളൂ.

# അഗസ്ത്യ മഹർഷിയുടെ ദിവ്യവാണികൾ

*ദേവവർഗ്ഗത്തിന്റെ കൃത്യതയും നിയമങ്ങളും അറിയുന്നതിന് 1/3/2020 –ാം നമ്പർ ആയി രജിസ്റ്റർ ചെയ്ത കൽകിയുടെ ഒസ്യത്തിലെ 23 ഉം 24ഉം വകുപ്പുകളിൽ കൊടുത്ത കൽകിപുരി ക്ഷേത്ര നിയമങ്ങൾ വായിക്കുക.*

1. **ആണൈമുകൻ ആറുമുകനിൻ പാദംപോട്രി**
**അടിപണിന്ത് ഓർമഹളിൽ സൂളിൻഉണ്ണൈ**
**ഊണമില്ലാ ആവിയാൻ മതിവില്ല്**
**ഉയിർവാഹെ നൂലായ്വ് നാർപ്പാണീർ കൂടെ**

*ആണൈമുകൻ = മഹാഗണപതി*
*ആറുമുകനിൻ = സുബ്രഹ്മണ്യൻ*
*പാദംപോട്രി = പാദങ്ങളിൽ നമസ്കരിച്ച്*
*അടിപണിന്ത് = പ്രാർത്ഥനയോടെ*
*ഓർമഹളിൽ = ഒരു മകളുടെ*
*സൂളിൻഉണ്ണൈ = മൂന്നാം കാണ്ഡത്തെക്കുറിച്ച്*
*ഊണമില്ലാ = ചില സാക്ഷ്യങ്ങൾ (അടയാളങ്ങൾ)*
*ആവിയാൻ = മകര ലഗ്നം, മതിവില്ല് = ധനുവിൽ ചന്ദ്രനും*
*ഉയിർവാഹെ = ഉയർച്ച, ഉത്തമം*
*നൂലായ്വ് = താളിയോല ഗ്രന്ഥം*
*നാർപ്പാണീർകൂടെ = നാൽപ്പത്തിരണ്ട് വയസ്സ്*

**അഗസ്ത്യ മഹർഷി ദേവങ്കലേയ്ക്ക് വണങ്ങി മകളുടെ (ശ്രീമതിയുടെ) മൂന്നാം കാണ്ഡത്തെക്കുറിച്ച് (സഹോദര – സഹോദരി കാണ്ഡം) അറിയ്ക്കുന്നു. 42 –ാം വയസ്സിലാണ് ഈ താളിയോല വായിയ്ക്കുന്നത്.**

2. **കൂടമഹൾ ഏഹവാൻ മുൻതുണയും**
**കൂരിടവേ പിറപ്പതുടൻ ദുർവീവായ്**
**പാടമഹൾ തുണയാണും ഇപ്പിറവിയാം**
**ബാലകിക്ക് ഗുരുവാകെ കൽകിപേരതുവായ്**

3. **പേരതുവാൾ മഹൾതണക്ക് ഉദവിയുംപലൈ** (5):3:1.

| | |
|---|---|
| *കൂടമഹൾ ഏഹവാൻ മുൻതുണയും* | *= മകൾ ഒറ്റയ്ക്കാണ്. മകൾക്ക് ഒരു ജ്യേഷ്ഠ സഹോദരനുണ്ടായിരുന്നു.* |
| *കൂടമഹൾ* | *= ഈ മകൾ* |
| *ഏഹവാൻ* | *= ഒറ്റയാൾ (ഇപ്പോൾ സഹോദരനോ സഹോദരിയോ ഇല്ല)* |
| *മുൻതുണയും* | *= ജ്യേഷ്ഠ സഹോദരൻ ഉണ്ടായിരുന്നു* |
| *കൂരിടവേ പിറപ്പതുടൻ ദുർവീവായ്* | *= ജനിച്ച് ഏതാനും ദിവസങ്ങൾക്കുള്ളിൽ ആ സഹോദരൻ മരിച്ചു.* |
| *കൂരിടവേ* | *= പറയുന്നു* |
| *പിറപ്പതുടൻ ദുർവീവായ്* | *= ജനിച്ച് ഏതാനും ദിവസങ്ങൾക്കുള്ളിൽ മരിച്ചു.* |
| *പാടമഹൾ തുണയാണും ഇപ്പിറവിയാം ബാലകിക്ക് ഗുരുവാകെ കൽകിപേരതുവായ്* | *= ആ സഹോദരൻ പുനർജ്ജനിച്ചിട്ടുണ്ട്. ഈജന്മത്തിലെ മകളുടെ ആത്മീയ ഗുരുവുംകൂടിയായ കൽകി എന്ന പേരുള്ള അദ്ദേഹം തന്നെയാകുന്നു മകളുടെ സഹോദരനായി ജനിച്ചിരുന്നതും.* |
| *പാടമഹൾ* | *= ഈ മകൾക്ക്* |
| *തുണയാണും* | *= സഹോദരൻ* |
| *ഇപ്പിറവിയാം* | *= ഈ ജന്മത്തിൽ* |
| *ബാലകിക്ക്* | *= ഈ മകൾക്ക്* |
| *ഗുരുവാകെ* | *= ഗുരുവായി* |
| *കൽകിപേരതുവായ്* | *= പേര്: കൽകി* |

പൂർവ്വജന്മ – പുനർജന്മ സമസ്യയുടെ ഉത്തരമാകുന്നു അഗസ്ത്യ മഹർഷിയുടെ ദിവ്യവാണികൾ അടങ്ങുന്ന ഈ ശ്ലോകങ്ങൾ. സാങ്കേതിക പുരോഗതിയാണ് ലോകത്തെ നയിയ്ക്കുന്നതെന്ന് കരുതുന്ന ഈ വേളയിൽ, ജന്മാന്തരങ്ങളിലൂടെയുള്ള ജീവന്റെ യാത്രയെന്ന പരമപ്രാധാന്യ കാര്യത്തെ, ദേവങ്കൽനിന്നുമുള്ള അനുവാദ പ്രകാരം വെളിപ്പെടുത്തുകയാണ് അഗസ്ത്യ മഹർഷി.

പുനർജന്മം ചരിത്രപരമായ തെളിവുകൾ

*1998ൽ എടുത്ത ചിത്രം. കൽകിപുരി ക്ഷേത്ര ശ്രീകോവിലിന് മുമ്പിൽ.*



**മകൾ ഒറ്റയ്ക്കാണ്. ഇപ്പോൾ സഹോദരനോ സഹോദരിയോ ഇല്ല. മകൾക്ക് ഒരു ജ്യേഷ്ഠസഹോദരനുണ്ടായിരുന്നു. ജനിച്ച് ഏതാനും ദിവസങ്ങൾക്കുള്ളിൽ ആ സഹോദരൻ മരിച്ചുപോയെങ്കിലും, ഇപ്പോൾ ആ സഹോദരൻ പുനർജ്ജനിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ പേര് കൽകി. ഈ ജന്മത്തിലെ മകളുടെ ഗുരുവും കൂടിയായ അദ്ദേഹത്തിൽ നിന്നും (ഈ ജന്മത്തിൽ) മകൾക്ക് (ശ്രീമതി) ധാരാളം സഹായങ്ങൾ ലഭിച്ചിട്ടുണ്ട്.** (5):2 – (5):3:1.

**– അഗസ്ത്യ മഹർഷി**

**അഗസ്ത്യ മഹർഷിയുടെ ദിവ്യവാണികൾക്ക് ഇന്നത്തെ കാലഘട്ടത്തിൽ സ്വീകാര്യമായ ഔദ്യോഗിക തെളിവുകളാണ് പേജ് 143 മുതൽ 146 വരെ.**

**I.H.M. HOSPITAL BHARANANGANAM**

**BIRTH CERTIFICATE**

Date 22/8/2020

This is to certify that PADMA SANKARAN PUTHENPURACKAL HOUSE, PALAKKATTUMALA

gave birth to a Baby Boy / ~~Girl~~ in this hospital on 4-4-1970

at 6 A.M.

I.H.M. HOSPITAL Kerala-686 578 INDIA BHARANANGANAM

Name & Signature of Doctor

Dr Rakhi Lyns Cherian

*ചിത്രം: (5) 1. ശ്രീമതിയുടെ ജ്യേഷ്ഠ സഹോദരന്റെ ജനന സർട്ടിഫിക്കേറ്റ്.*

1970 ഏപ്രിൽ 04ന് കാലത്ത് 6 മണിയ്ക്ക് ജനിച്ച ശ്രീമതിയുടെ ജ്യേഷ്ഠ സഹോദരന്റെ ജനന സർട്ടിഫിക്കേറ്റിന്റെ കോപ്പിയാണ് മുകളിൽ കൊടുത്തത് [ചിത്രം: (5) 1]. ശ്രീമതിയുടെ വിവരാവകാശ നിയമപ്രകാരമുള്ള അപേക്ഷയ്ക്ക് കോട്ടയം ജില്ലയിലെ പാലായ്ക്ക് സമീപമുള്ള ഭരണങ്ങാനത്തെ I.H.M. Hospital ൽ എന്നും Immaculate Heart of Mary Hospital എന്നും Marygiri Hospital എന്നും അറിയപ്പെടുന്നതിൽ നിന്നും 22/08/2020 എന്ന തിയ്യതി വെച്ച് 28/08/2020ന് ലഭിച്ചത്.

പത്മ ശങ്കരൻ, പുത്തൻപുരക്കൽ (വീട്), പാലക്കാട്ടുമല എന്നാണ് ജനന സർട്ടിഫിക്കേറ്റിലെ ശ്രീമതിയുടെ അമ്മയുടെ വിലാസം. അക്കാലത്തെ ശ്രീമതിയുടെ അച്ഛന്റെ വീട്ടുപേരാണ് ജനന സർട്ടിഫിക്കേറ്റിലുള്ളത്. സാധാരണയായി വിവാഹത്തിനുശേഷം ഭർത്താവിന്റെ പേര് കൂടി ഭാര്യയുടെ പേരിനൊപ്പം ഉൾപ്പെടുത്തുന്ന രീതിയുണ്ട്. പി.ആർ. പത്മകുമാരി അമ്മ എന്നാണ് അമ്മയുടെ മുഴുവൻ പേര്. ജനനസർട്ടിഫിക്കേറ്റ് ലഭിയ്ക്കുന്നതിനു വേണ്ടി 50 രൂപ ഫീസ് അടച്ചതിന്റെ രശീതി താഴെ കൊടുക്കുന്നു [ചിത്രം: (5) 2].

**IMMACULATE HEART OF MARY HOSPITAL**
**BHARANANGANAM, KERALA**

Receipt No. 1628 Date: 28/08/20......

Received with thanks from (Padma) S. Sreemathy

amount of Rs ....fifty only........................

........................................................

in payment of ....certificate charge..................

........................................................

I.H.M. Hospital

Signature

Rs. 50/-

ചിത്രം: (5) 2.




28 – 08 – 2020ന് **I.H.M. Hospital** ന്റെ മുമ്പിൽ ശ്രീമതിയും മകൻ അശോകും.

പുനർജന്മം ചരിത്രപരമായ തെളിവുകൾ






# ഭരണങ്ങാനം ഗ്രാമപഞ്ചായത്ത് കാര്യാലയം

ഭരണങ്ങാനം പി.ഒ, കോട്ടയം–686578., ഫോൺ–04822-236232 ഇ–മെയിൽ : brgmllmktm@yahoo.in

A2. 1715 /2020 തീയതി 13/07/2020

പ്രേഷിതൻ
സ്റ്റേറ്റ് പബ്ലിക് ഇൻഫർമേഷൻ ഓഫീസർ & സെക്രട്ടറി
ഭരണങ്ങാനം ഗ്രാമപഞ്ചായത്ത്

സ്വീകർത്താവ്
എസ്. ശ്രീമതി
കൽക്കിപുരി
എടവണ്ണപ്പാറ – 673645
മലപ്പുറം.

സർ,

വിഷയം : വിവരാവകാശനിയമം 2005 മറുപടി നൽകുന്നത് സംബന്ധിച്ച്
സൂചന : താങ്കളുടെ 22/06/2020 ലെ അപേക്ഷ

മേൽ സൂചന വിവരാവകാശ നിയമപ്രകാരം താങ്കൾ ആവശ്യപ്പെട്ട വിവരങ്ങൾ ലഭ്യമാക്കുന്നതിനായി ഭരണങ്ങാനം ഗ്രാമപഞ്ചായത്തിലെ റെക്കോർഡ് റൂം പരിശോധിച്ചതിലും www.cr.lsgkerala.gov.in എന്ന വെബ്സൈറ്റിൽ തെരച്ചിൽ നടത്തിയതിലും, 1970 ലെ ജനനമരണ രജിസ്റ്ററുകൾ ലഭ്യമല്ലാത്തതിനാൽ 01/03/1970 മുതൽ 30/04/1970 വരെയുള്ള ജനനമരണരജിസ്റ്ററിന്റെ പകർപ്പ് രേഖാമൂലമോ, ഇലക്ട്രോണിക് രൂപത്തിലോ നൽകുവാൻ സാധിക്കുകയില്ല.

വിശ്വസ്തതയോടെ

K.T. SHAJI
State Public Information Officer & Secretary
Bharananganam Grama Panchayat
Bharananganam P.O., Kottayam (Dt.)
PIN:686 578, PH:04822 236232




അപ്പീൽ അധികാരി – ബഹു. പഞ്ചായത്ത് അസിസ്റ്റന്റ് ഡയറക്ടർ,
പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടറാഫീസ്, കോട്ടയം

അപ്പീൽ കാലാവധി – മറുപടി ലഭിച്ച് 30 ദിവസത്തിനകം.

*ചിത്രം: (5) 3.*

**22/06/2020ന് വിവരാവകാശനിയമപ്രകാരമുള്ള അപേക്ഷയ്ക്ക് ഭരണങ്ങാനം ഗ്രാമപഞ്ചായത്തിൽ നിന്നും 13/07/2020 ന് ലഭിച്ച മറുപടി [ചിത്രം: (5) 3].**

**01/03/1970 മുതൽ 30/04/1970 വരെയുള്ള ജനനമരണ രജിസ്റ്ററുകൾ ഭരണങ്ങാനം ഗ്രാമപഞ്ചായത്തിലെ റെക്കോർഡ് റൂം പരിശോധിച്ചതിലും www.cr.lsgkerala.gov.in എന്ന വെബ്സൈറ്റിൽ തെരച്ചിൽ നടത്തിയതിലും ലഭ്യമല്ലാത്തതിനാൽ നൽകുവാൻ സാധിക്കില്ല എന്നാണ് ഭരണങ്ങാനം ഗ്രാമപഞ്ചായത്തിന്റെ മറുപടി [ചിത്രം: (5) 3].**

**1970 ലെ മരണ രജിസ്റ്റർ സൂക്ഷിച്ചിട്ടില്ലായെന്നാണ് മേൽക്കൊടുത്ത I.H.M. Hospital അധികൃതർ അറിയിച്ചത്. ആയതിനാൽ ശ്രീമതിയുടെ സഹോദരന്റെ (ഏഴ് ദിവസം മാത്രം ജീവിച്ചിരുന്നുള്ളൂ എന്നതിന്റെ) മരണ സർട്ടിഫിക്കേറ്റ് പ്രസ്തുത ആശുപത്രിയിൽ നിന്നും ലഭിച്ചിട്ടില്ല. കൂടാതെ, ഭരണങ്ങാനം ഗ്രാമപഞ്ചായത്തിൽ 1970ലെ ജനന മരണ രേഖകൾ യാതൊന്നും സൂക്ഷിപ്പിലില്ല എന്നതിനാൽ അവിടെനിന്നും രേഖകൾ ലഭിച്ചിട്ടില്ല [ചിത്രം: (5) 3].**

**ആശുപത്രിയിൽ നിന്നും ജനിച്ചതിനുള്ള ഔദ്യോഗിക രേഖയായ ജനന സർട്ടിഫിക്കേറ്റ് ലഭിച്ചു എന്നത് തന്നെ ദേവകൽനിന്നുമുള്ള മഹാനുഗ്രഹം. ആശുപത്രി അധികൃതർ ഏറെ സമയം പരിശോധിച്ച് കണ്ടെത്തി ജനന സർട്ടിഫിക്കേറ്റ് നൽകിയതിന് അവരോടും നന്ദി അറിയിയ്ക്കുന്നു.**

**1970 ഏപ്രിൽ നാലിന് ശനിയാഴ്ച കാലത്ത് ആറ് മണിയ്ക്ക് ശങ്കരന്റേയും പത്മകുമാരിയുടേയും മകനായി കേരളത്തിലെ കോട്ടയം ജില്ലയിലെ പാലായ്ക്ക് സമീപത്തെ ഭരണങ്ങാനത്തെ I.H.M. Hospital ൽ ജനിച്ച് ഏഴ് ദിവസം മാത്രം ജീവിച്ച് തിരിച്ചുപോയതിനുശേഷം, 1971 ഡിസംബർ 14ന് കേരളത്തിലെ മലപ്പുറം ജില്ലയിലെ എടവണ്ണപ്പാറയിൽ കിഴക്കുമ്പാട്ട് ഇല്ലത്ത് ദാമോദരൻ നമ്പൂതിരിപ്പാടിന്റേയും കല്യാണിയുടേയും ഇളയ മകനായ രാമകൃഷ്ണന്റേയും ശാരദയുടേയും ഇളയ മകനായി ജനിച്ച് പ്രവർത്തിച്ചുകൊണ്ടിരിയ്ക്കുന്ന കൽകി അവതാര ചരിതത്തിലെ സുപ്രധാന അദ്ധ്യായമാകുന്നു ജന്മാന്തരങ്ങളുടെ ഗതിവഗതികളെക്കുറിച്ച് കൃത്യമായി വിശദികരിയ്ക്കുന്ന ഋഷിപ്രോക്ത ദിവ്യവാണികൾ രേഖപ്പെടുത്തിയ നാഡിതാളിയോലകൾ. ●**

6

# ശ്രീമതിയുടെ മഹാശിവനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവൈകാണ്ഡം

## ശിവദേവ–പാർവതിദേവി ദിവ്യസംഭാഷണം

**വായിച്ചത്: 2013 ജൂലൈ 24.**

**നാഡി സെന്റർ: എ.ശിവസാമി, S/o. വി.എസ്. അരുൾശിവ അറുമുഖം,** ശ്രീ കൗശിക അഗസ്ത്യ മഹാശിവനാഡി ജ്യോതിദനിലയം, 18, മില്ലാഡി സ്ട്രീറ്റ്, വൈത്തീശ്വരൻകോവിൽ, തമിഴ്നാട്, ഇന്ത്യ. srisivanadi.com

*ഈ അദ്ധ്യായത്തിൽ ആകെയുള്ള 28 ശ്ലോകങ്ങളിൽ നിന്നും ഈ പുസ്തകത്തിലേയ്ക്ക് ആവശ്യമുള്ള 7 എണ്ണം മാത്രമേ ചേർത്തിട്ടുള്ളൂ.*

**ഈ പുസ്തകത്തിൽ ചേർത്ത ആകെ ശ്ലോകങ്ങൾ: 7.**
**ആകെ വരികൾ: 28. ആകെ പദങ്ങൾ: 84.**

**നാഡി സെന്റർ: എ.ശിവസാമി, S/o. വി.എസ്. അരുൾശിവ അറുമുഖം,** ശ്രീ കൗശിക അഗസ്ത്യ മഹാശിവനാഡി ജ്യോതിദനിലയം, 18, മില്ലാഡി സ്ട്രീറ്റ്, വൈത്തീശ്വരൻകോവിൽ, തമിഴ്നാട്, ഇന്ത്യ. srisivanadi.com

## ആദിതമിഴ് ശ്ലോകങ്ങൾ (മലയാളത്തിൽ)

1. അരുൾകാട്ടി പൊരുൾകാട്ടി അൻമ്പുംകാട്ടി
   അഖിലമുയർ പെരുംകരുണൈ സോതികാട്ടി
   ഇരുൾനീക്കി എമൈകാത്ത് ഇഹംപരത്തൈ
   ഈടേറെ വഴിശെയ്യും ഈശാപോറ്റി
2. പോറ്റിയേ ദേവിയാൻ വണങ്കിമേലായ്
   പൊതുപളണൈ അതിസൂക്മ വായിലാകെ
   സാറ്റിടുവീർ യാൺമകിഴെ മഹൾവാഴെ
   സരിമുറയായ് യമൈകേട്ടെ അൻപുദേവി
3. ദേവിമഹൾ ഇടകരത്തിൽ സുറ്റുമീർ
   തെരിയവേ സങ്കുരേകൈ പുള്ളിയീർ
   മേവിടവേ കടൈസായൽ നൻറ്റ്രോറില്ലം
   മേതിനിയിൽ ഈൻറ്റ്രോറും യേതുസൊല്ലേ

⑥

ശ്രീമതിയുടെ മഹാശിനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവെയ്കാണ്ഡം

4. സൊള്ളവറും തുണയാണോർ മൺട്രൽകാണാൻ
സെയമഹളെ മണംകണ്ടാൽ കാന്തൻദീർകം
അല്ലൽപിൻ കാന്തനയെ പിരിന്തുവാഴ്വ്
അറിയവത് നവദശമീർ ആണ്ട്മേലായ്

5. മേലാഹും ഇറൈപെണിയും കാന്തൻകാണെ
മറിവിക്കെ പടൈതനിലെ സേവഹൻതൻ
പാലഹിയും മുറൈപിരിവ് യേതുമില്ല
പഹരവെ കലൈപട്ടം പൊറുപ്പ്മില്ലം

6. ഇല്ലമത് യേത്സുയം സേയാനേഹം
ഇയമ്പവനെ ദസമുന്നെ കൽവികാണെ
നല്ലതൊരു ദൈവസേവൈ മഹൾക്കുണ്ട്
നവിലവെ ശ്രീമതി പേർമേട്ട്

7. ഏട്രിടവെ സങ്കരനും പത്മാഈൻട്രോർ
എഴിലാണെ അജിത്കുമാർ കാന്തനാഹി
സാട്രിടവെ നൂലായ്വും നാർപാണീർസർ
സാർന്തിടവെ കറിതട്ടും കോൺയാൾതന്നിൽ

## മലയാള അർത്ഥം, ഗദ്യവിവർത്തനം, വിവരണം.
## ശിവദേവ–പാർവ്വതിദേവി ദിവ്യസംഭാഷണം

1. **അരുൾകാട്ടി പൊരുൾകാട്ടി അൻമ്പുംകാട്ടി**
**അഖിലമുയർ പെരുംകരുണൈ സോതികാട്ടി**
**ഇരുൾനീക്കി എമൈകാത്ത് ഇഹംപരത്തൈ**
**ഈടേറെ വഴിശെയ്യും ഈശാപോട്രി**

2. **പോട്രിയേ ദേവിയാൻ വണങ്കിമേലായ്**
**പൊതുപളണൈ അതിസൂക്മ വായിലാകെ**
**സാട്രിടുവീർ യാൺമകിഴെ മഹൾവാഴെ**
**സരിമുറയായ് യമൈകേട്ടെ അൻപുദേവി**

***അരുൾകാട്ടി=അനുഗ്രഹം ചൊരിഞ്ഞ്, പൊരുൾകാട്ടി=എല്ലാ നന്മകളും നൽകി, അൻമ്പുംകാട്ടി=സ്നേഹവുംനൽകി, അഖിലമുയർ=ഈലോ***

*കംമുഴുവൻ, പെരുംകരുണൈ=മഹത്തായ കരുണ കാണിച്ച്, സോതികാട്ടി=ദീപമായ് നിന്നുകൊണ്ട്, ഇരുൾനീക്കി=ഇരുട്ടിനെ നീക്കി, എമൈകാത്ത്=രക്ഷപ്പെടുത്തി, ഇഹംപരത്തൈ=പ്രകാശത്തിലേയ്ക്ക് നയിച്ച്, ഈടേറെ=ഉയർച്ച വരുവാൻ, വഴിശെയ്യും=വഴിതരുന്ന ഈശാപോറ്റി=ഈശ്വരനെ സ്തുതിച്ച്, പോറ്റിയേ=പ്രാർത്ഥിച്ചുകൊണ്ട്, ദേവിയാൻ=നാം ദേവി (ഞാൻ ദേവി), വണങ്കിമേലായ്=വണങ്ങിക്കൊണ്ട്, പൊതുപളണൈ=പൊതുകാണ്ഡത്തെ,അതിസൂക്മ്=അതിസൂക്ഷ്മ, വായിലാകെ=വഴികൊണ്ട്, സാറ്റിടുവീർ=പറഞ്ഞുതരണം, യാൺമകിഴെ=ഞാൻ സന്തോഷിക്കെ, മഹൾവാഴെ=മകൾ ജീവിയ്ക്കുവാൻ, സരിമുറയായ്=കൃത്യമായുള്ള വഴികൊണ്ട്, യമൈകേട്ടെ=നമ്മോട് ചോദിച്ച (എന്നോട് ചോദിച്ച), അൻപുദേവി=പ്രിയ ദേവി.*

**അനുഗ്രഹവും സ്നേഹവും എല്ലാ നന്മകളും നൽകി മഹത്തായ കരുണയോടെ അജ്ഞതയാകുന്ന ഇരുട്ടിനെ നീക്കി അറിവാകുന്ന പ്രകാശത്തെ പ്രദാനംചെയ്ത് രക്ഷ നൽകി ഉയർച്ചയേകുന്ന** (6):1:1–(6):1:2–(6):1:3–(6):1:4:1,2. **ഈശ്വരനെ സ്തുതിച്ചുകൊണ്ട്** (6):1:4:3., **നാം, പാർവതി ദേവി!** (6):2:1:2. **മകളുടെ നല്ല ജീവിതത്തിനുവേണ്ടി** (6):2:3:3–(6):2:4:1. **പൊതുവിവരങ്ങൾ അതിസൂക്ഷ്മമായി** (6):2:2:1,2,3. **അരുളണമെന്ന്** (6):2:3:1. **അപേക്ഷിക്കുന്നു.**

**– പാർവ്വതിദേവി**

**നാം പാർവ്വതിദേവി (ദേവിയാൻ) എന്ന് സ്വയം സംബോധന ചെയ്ത് ശിവദേവനെ വന്ദിച്ചുകൊണ്ട് ചോദിച്ചു: മകളുടെ (ശ്രീമതിയുടെ) നല്ല ജീവിതത്തിനുവേണ്ടി പൊതുവിവരങ്ങൾ അറിയിച്ചാലും.**

## ശിവദേവ ദിവ്യവാണികൾ

**നമ്മോട് ചോദിച്ച പ്രിയ ദേവി! കേട്ടാലും.** (6):2:4:2,3.

**–സർവ്വാധികാരി പരമഗുരു ശിവദേവൻ**

3. ദേവിമഹൾ ഇടകരത്തിൽ സുറ്റുമീർ

തെരിയവേ സങ്കുരേകൈ പുള്ളിയീർ

*ദേവി=ആവർത്തന പദം, മഹൾ=ഈ മഹൾ, ഇടകരത്തിൽ=ഇടത്തെ കൈ, സുട്രുമീർ=രണ്ട് ചുറ്റ്, തെരിയവേ=കാണുന്നത്, സങ്കുരേകൈ=ശംഖ് രേഖ, പുള്ളിയീർ=രണ്ട് പുള്ളികൾ.*

**ഈ** മകളുടെ ഇടതുകൈയ്യുടെ തള്ളവിരലടയാളത്തിൽ രണ്ട് ചുറ്റുള്ള ശംഖുരേഖ. അതിൽ രണ്ട് പുള്ളികളുണ്ട്. (6):3:1–(6):3:2.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

3. **മേവിടവേ കടൈസായൽ നൻട്രോറില്ലം** (6):3:3.

**മേതിനിയിൽ ഈൻട്രോറും യേതുസൊല്ലെ** (6):3:4.

***മേവിടവേ=പറയുന്നത്, കടൈസായൽ=അവസാനത്തെ കുട്ടി, നൻട്രോറില്ലം=നല്ല കുടുംബത്തിൽ, മേതിനിയിൽ=പറയുന്ന സമയത്ത്, ഈൻട്രോറും=മാതാപിതാക്കൾ, യേതുസൊല്ലെ=ജീവിച്ചിരിപ്പില്ല.***

**നല്ല കുടുംബത്തിൽ അവസാനത്തെ കുട്ടിയായി ജനിച്ചു. മാതാപിതാക്കൾ ഇപ്പോൾ ജീവിച്ചിരിപ്പില്ല.**

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

FORM No.6
*(See Rule 8)*

DEATH CERTIFICATE

*(Issued under Section 12)*

This is to certify that the following information has been taken from the original record of death which is the register for Vazhakkad Grama Panchayat of Tahsil Ernad of District Malappuram of State Kerala

| | |
|---|---|
| Name | P.R. PADMAKUMARI AMMA |
| Permanent Address | Kalkipuri House, Edavannappara, Cheruvayur, Malappuram, Kerala 673645 |
| Sex | Female |
| Date of Death | 26/07/2006 ( TWENTY-SIX / SEVEN / TWO THOUSAND SIX ) |
| Place of Death | Kalkipuri House, Edavannappara, Cheruvayur - 673645. |
| Name of Father/Husband | K.R. Sankaran Nair ( Husband ) |
| Registration Number | 82/2006 |
| Date of Registration | 18/08/2006 |
| Date | 21/08/2006 |

Signature of Issuing Authority
Sub Registrar of Birth & Death and Head Clerk
Vazhakkad Grama Panchayat

Seal

*ചിത്രം: (6) 1.*

⑥

**ശ്രീമതിയുടെ മഹാശിനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവെയ്കാണ്ഡം**

Form No. 6
(See Rule 8)

GOVERNMENT OF KERALA

DEATH CERTIFICATE
(issued under Section 12 / 17)

This is to certify that the following information has been taken from the original record of death which is in the register for (Local Area) 2000 of Cherplassery Grama Panchayat of Tahsil Ottapalam of District Palakkad of State Kerala

Name SANKARAN NAIR. K.R.S.

Sex Male

Date of Death 23-06-2000

Place of Death Sankar Hospital, Cherplassery.

Registration No. 98/2000

Date of Registration 27-06-2000

Date : 15.07.2000

Signature of issuing authority
SUB REGISTRAR,
Births & Deaths,
Cherpulassery Grama Panchayat.

Seal

Office of the Registrar of Births & Deaths, Date ______ Cherpulassery Grama Panchayat.

No disclosure shall be made of particulars regarding the cause of death as entered in the Register. See proviso to Section 17 (1).

GLM - 117 J/99

*ചിത്രം: (6) 2.*

ചിത്രം *ചിത്രം: (6) 1.* & *ചിത്രം: (6) 2.* : ശ്രീമതിയുടെ മാതാപിതാക്കളുടെ മരണ സർട്ടിഫിക്കേറ്റ്.



*ചിത്രത്തിൽ: കൽകി, കൽകിയുടെ അമ്മ, കൽകിയുടെ പൂർവ്വജന്മ സഹോദരി എസ്. ശ്രീമതി (പശ്ചാത്തലത്തിൽ കൽകിപുരി ക്ഷേത്ര 18 പടികൾ).*

4. **സൊള്ളവറും തുണയാണോർ മൺട്രൽകാണാൻ** (6):4:1.

*സൊള്ളവറും* = *(താളിയോല) വായിയ്ക്കുന്ന സമയത്ത്,*
*തുണയാണോർ* = *ഒരു സഹോദരൻ,*
*മൺട്രൽകാണാൻ* = *അവിവാഹിതനാണ്.*

**അവിവാഹിതനായ ഒരു സഹോദരനുണ്ട്.** (6):4:1.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ഈ പുസ്തകത്തിലെ അഞ്ചാമത്തെ അദ്ധ്യായത്തിലെ ഇൻഡക്സിലെ ശ്ലോകവും രണ്ടും മൂന്നും ശ്ലോകങ്ങളും മലയാള ഗദ്യവിവർത്തനവും ചേർത്ത് വായിയ്ക്കുമ്പോൾ മാത്രമാണ്**

ഈ ശ്ലോകത്തിന്റേയും സർവ്വാധികാരി പരമഗുരു ശിവദേവ ദിവ്യവാണികളുടേയും ആധികാരികതയും ഗൗരവവും സ്വാഭാവികതയും സർവ്വജ്ഞതത്വവും വ്യക്തമാകൂ.

യഥാർത്ഥത്തിൽ പൂർവ്വജന്മത്തിലെ സഹോദരൻ പുനർജ്ജനിച്ച് വീണ്ടും ഇപ്പോഴും ഈ ജന്മത്തിലും അതേ സഹോദര–സഹോദരി സ്ഥാനം തന്നെയാകുന്നു സർവ്വാധികാരിയും പരമഗുരുവും സർവ്വജ്ഞനുമായ ശിവദേവൻ അനുവദിച്ചത് എന്നത് ലോകത്തോട് അറിയിയ്ക്കുകയാണ്.

പൂർവ്വജന്മ സഹോദരൻ എന്നത് ദ്യോതിപ്പിയ്ക്കാതെ, സ്വാഭാവികമായി അവിവാഹിതനായ ഒരു സഹോദരനുണ്ട് എന്ന് മാത്രം ചേർത്തുകൊണ്ട് ജന്മാന്തരങ്ങളെ നിഷ്പ്രയാസം തന്മയത്വത്തോടെ കൂട്ടിയിണക്കുകയാണ് ശിവദേവൻ.

ശിവദേവൻ നാഡി റീഡർക്ക് വ്യക്തമാകാത്ത രീതിയിൽ ഗുപ്തമായിട്ടാകുന്നു അവതരിപ്പിയ്ക്കുന്നത്. അവിവാഹിതനായ സഹോദരൻ എന്നത് സ്വാഭാവികമായ കാര്യമായിട്ട് മാത്രമാകുന്നു നാഡി റീഡർക്ക് അനുഭവപ്പെടുക. എന്നാൽ, വളരെ മുമ്പേ 1998ൽ തന്നെ കൽകിയിൽ നിന്നും പൂർവ്വജന്മ ബന്ധം അറിഞ്ഞ ശ്രീമതിയ്ക്ക് എളുപ്പത്തിൽ അറിയാനും കഴിയും.

2013 ആഗസ്ത് 2 ന് വായിച്ചതും ഈ പുസ്തകത്തിലെ അഞ്ചാമത്തെ അദ്ധ്യായത്തിൽ കൊടുത്തതുമായ അഗസ്ത്യ ദിവ്യവാണികളിൽ മാത്രമാകുന്നു കൽകി പൂർവ്വജന്മത്തിൽ ശ്രീമതിയുടെ ജ്യേഷ്ഠ സഹോദരനായി ജനിച്ചിരുന്നുവെന്ന മഹാകാര്യം പ്രത്യക്ഷത്തിൽ വെളിപ്പെടുന്ന വിധത്തിൽ അറിയിച്ചത്. പലഘട്ടങ്ങളായി വായിച്ച ബാക്കിയെല്ലാത്തിലും അവിവാഹിതനായ ഒരു സഹോദരനുണ്ട്, സഹോദരന്റെ വീട്ടിലാണ് എന്നിങ്ങനെയാണ് രേഖപ്പെടുത്തിയത്.

**ഇന്നിൽ നിലകൊള്ളുന്ന, ഈ നിമിഷത്തെ അറിയുന്നതിനുള്ള സ്ഥാനാധികാരമുള്ളവർക്ക് പൂർവ്വജന്മവും പുനർജന്മവും ഇന്നലെകളുടേയും നാളെകളുടേയും സമ്മേളിതാവസ്ഥ മാത്രമാണ്.**

**വായിച്ചുകൊണ്ടിരിക്കുന്ന പുസ്തകത്തിലെ കഴിഞ്ഞ അദ്ധ്യായങ്ങളാണ് പൂർവ്വജന്മങ്ങൾ. അടുത്ത അദ്ധ്യായങ്ങളാണ് പുനർജന്മങ്ങൾ. ഇപ്പോൾ വായിച്ചുകൊണ്ടിരിയ്ക്കുന്ന അദ്ധ്യായമാണ് നിലവിലുള്ള ജന്മം. വായനകൾക്കിടയിലെ ഇടവേളകൾ അനുയോജ്യ ദേഹ പരിതസ്ഥിതികൾ ലഭിയ്ക്കുന്നതിനുള്ള കാലതാമസവുമാകുന്നു. പക്ഷെ, ഒരു വ്യത്യാസം മാത്രം. ഇടവേളകില്ലാതെ സ്വന്തം തീരുമാനപ്രകാരം പുസ്തകം എപ്പോൾ വേണമെങ്കിലും വായിച്ച് പൂർത്തിയാക്കാമെന്നതുപോലെ ശരീരധാരണം സ്വയം തീരുമാനപ്രകാരം സാധ്യമല്ല.**

**സമുന്നത സ്ഥാനാധികാരമില്ലെങ്കിൽ ആത്മാവ് തീരുമാനിയ്ക്കുന്നതിൻ പ്രകാരം ശരീരധാരണം സാധ്യമല്ലെന്നർത്ഥം. ഊഴമെത്തുന്നതുവരേയ്ക്കും കാത്തിരുന്നേ പറ്റൂ. ഈ പ്രപഞ്ചത്തിലെ ഘടനപ്രകാരം ശരീരധാരണത്തിലൂടെ കർമ്മശുദ്ധി വന്ന് ജീവന് മേൽഗതി ലഭിയ്ക്കുന്നതിന് അനുകൂല ശരീരധാരണം നിർബന്ധവുമാകുന്നു.**

**നല്ല കുടുംബത്തിൽ നല്ല മനുഷ്യനായി ജനിച്ച്, നല്ല മനുഷ്യനായി ജീവിച്ച്, നല്ല മനുഷ്യനായി തിരിച്ചുപോവുക – ഇതാകുന്നു അനുകൂല ശരീരധാരണം.**

4. **സെയമഹളെ മണംകണ്ടാൽ കാന്തൻദീർകം** (6):4:2.
   **അല്ലൽപിൻ കാന്തനയെ പിരിന്തുവാഴ്വ്** (6):4:3.
   **അറിയവത് നവദശമീർ ആണ്ട്മേലായ്** (6):4:4.

| | |
|---|---|
| *സെയമഹളെ* | *= ഈ മകൾക്ക്* |
| *മണംകണ്ടാൽ* | *= വിവാഹിതയാണ്* |

⑥

ശ്രീമതിയുടെ മഹാശിനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവെയ്കാണ്ഡം

| | |
|---|---|
| *കാന്തൻദീർകം* | *= ഭർത്താവ് ജീവിച്ചിരിപ്പുണ്ട്* |
| *അല്ലൽപിൻ* | *= ബുദ്ധിമുട്ടുകൾകൊണ്ട്* |
| *കാന്തനയെ* | *= ഭർത്താവിനെ* |
| *പിരിന്തുവാഴ്‌വ്* | *= പിരിഞ്ഞ് ജീവിയ്ക്കുന്നു* |
| *അറിയവത്* | *= പറയുന്നത്* |
| *നവദശമീർ ആണ്ട്മേലായ്* | *= ഒമ്പത് മുതൽ പന്ത്രണ്ട് കൊല്ലത്തിൽ അധികമായി* |



*07/12/1995ന് എടുത്ത ശ്രീമതിയുടെ വിവാഹ ഫോട്ടോ. ഇടത്തുനിന്ന് അച്ഛൻ ശങ്കരൻ, ഭർത്താവ് അജിത്കുമാർ, ശ്രീമതി, അമ്മ പത്മകുമാരി.*

**മകൾ (ശ്രീമതി) വിവാഹിതയാണ്.** (6):4:2. **ഭർത്താവ് ജീവിച്ചിരിപ്പുണ്ട്. ഒമ്പത് മുതൽ പന്ത്രണ്ട് കൊല്ലത്തിൽ അധികമായി (ശ്രീമതി) ബുദ്ധമുട്ടുകൾകൊണ്ട് ഭർത്താവുമായി വേർപിരിഞ്ഞ് ജീവിയ്ക്കുന്നു.** (6):4:3. – (6):4:4.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**1995 ഡിസംബർ ഏഴിന് വൈക്കത്തെ എൻ.എസ്.എസ്. ഓഡിറ്റോറിയത്തിൽ വെച്ച് ഗോപിനാഥൻ പിള്ളയുടേയും ശാന്തയുടേയും മൂത്ത മകനായ ജി.അജിത്കുമാറും ശ്രീമതിയും തമ്മിൽ വിവാഹിതരായി. 1998 ഏപ്രിൽ ഏഴിന് മകനെ പ്രസവിച്ച് കഴിഞ്ഞതിനുശേഷം, 1998 മെയ് മാസം മുതൽ ശ്രീമതിയും ഭർത്താവും തമ്മിൽ വേർപിരിഞ്ഞ് ജീവിയ്ക്കുന്നു. പിന്നീട് യാതൊരു സമ്പർക്കവും ഉണ്ടായിട്ടില്ല.**



*ശ്രീമതിയും ഭർത്താവ് അജിത്കുമാറും. പഞ്ചാബിലെ ഗുരുദാസ്പൂരിലെ തിബ്രി കന്റോൺമെന്റിലെ മിലിട്ടറി ക്വാർട്ടേഴ്സിൽ വെച്ച് 1998 ഫിബ്രവരിയിൽ എടുത്ത ഫോട്ടോ.*

5. **മേലാഹും ഇറൈപണിയും കാന്തൻകാണെ** (6):5:1.
**മറിവിക്കെ പടൈതനിലെ സേവഹൻതൻ** (6):5:2.
**പാലഹിയും മുറൈപിരിവ് യേതുമില്ല** (6):5:3.

***മേലാഹും=പറയുന്നത്, ഇറൈപണിയും=സർക്കാർ ഉദ്യോഗം, കാന്തൻ കാണെ=ഭർത്താവിന് ഉള്ളത്, മറിവിക്കെ=അറിയുന്നത്, പടൈതനി ലെ=പട്ടാളത്തിൽ, സേവഹൻതൻ=സേവനം ചെയ്യുന്നു, പാലഹിയും= ഈ മകൾ (സംബോധനാ പദം), മുറൈപിരിവ്=നിയമപ്രകാരം, യേതു മില്ല=ചെയ്തിട്ടില്ല.***

**(ശ്രീമതിയുടെ) ഭർത്താവിന് സർക്കാർ ജോലിയാണ്.** (6):5:1. **പട്ടാളത്തിൽ സേവനം ചെയ്യുന്നു.** (6):5:2. **നിയമപ്രകാരം ശ്രീമതിയും ഭർത്താവ് അജിത്കുമാറും തമ്മിൽ വേർപിരിഞ്ഞിട്ടില്ല.** (6):5:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**പഹരവെ കലൈപട്ടം പൊറുപ്പ്മില്ലം** (6):5:4.

| | |
|---|---|
| *പഹരവെ* | *= പറയുന്നത്,* |
| *കലൈപട്ടം* | *= ആർട്സിൽ ബിരുദമുണ്ട്,* |
| *പൊറുപ്പ്മില്ലം* | *= (ഇപ്പോൾ) ജോലിയില്ല.* |

**ശ്രീമതിയ്ക്ക് ആർട്സിൽ ബിരുദമുണ്ട്.** (6):5:4:1,2.
**ഇപ്പോൾ ജോലിയില്ല.** (6):5:4:3.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ശ്രീമതി ബിരുദധാരിയാണ് (ബി.എ. ഇംഗ്ലീഷ് ലിറ്ററേച്ചർ). നാഡി താളിയോല വായിയ്ക്കുന്ന സമയത്ത് ജോലിയില്ല.**

6. **ഇല്ലമത് യേത്സുയം** (6):6:1:1,2.

*ഇല്ലമത്=വീട്, യേത്സുയം=സ്വന്തമായില്ല.*

**ഇപ്പോൾ സ്വന്തമായി വീടില്ല.** (6):6:1:1,2.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**സേയാനേഹം** (6):6:1:3.
**ഇയമ്പവനെ ദസമുന്നെ കൽവികാണെ** (6):6:2.

*സേയാനേഹം=ആൺകുട്ടി, ഇയമ്പവനെ=അവൻ, ദസമുന്നെ കൽവികാണെ=പത്തിന് തൊട്ടുമുമ്പുള്ള (ഒമ്പതാം ക്ലാസ്സിൽ) പഠിക്കുന്നു.*

**മകൻ** (6):6:1:3. **ഒമ്പതാംക്ലാസ്സിൽ പഠിയ്ക്കുന്നു.** (6):6:2.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**നല്ലതൊരു ദൈവസേവൈ മഹൾക്കുണ്ട്** (6):6:3.

*നല്ലതൊരു=നല്ല രീതിയിൽ, ദൈവസേവൈ=ഈശ്വരസേവ, മഹൾക്കുണ്ട്=മകൾക്ക് യോഗമുണ്ട്.*

**ഈശ്വരസേവ ചെയ്യുന്നതിന് യോഗമുണ്ട്.** (6):6:3.
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ദേവങ്കലേയ്ക്ക് സേവിയ്ക്കുന്നതിന് ശ്രീമതിയ്ക്ക് യോഗമുണ്ട്. ശിവദേവൻ അറിയിച്ചു.**

⑥
ശ്രീമതിയുടെ മഹാശിനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവെയ്കാണ്ഡം



**നവിലവെ ശ്രീമതി പേര്മേട്ര് (6):6:4.**

*നവിലവെ=പറയുന്നത്, ശ്രീമതി പേര്മേട്ര്=നാമധേയം: ശ്രീമതി.*

**നാമധേയം: ശ്രീമതി.**
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**ആരുടെ നാഡി താളിയോലയാണോ വായിയ്ക്കുന്നത് ആ വ്യക്തിയുടെ പേര്: ശ്രീമതി. സർവ്വാധികാരി പരമഗുരു ശിവദേവൻ അറിയിച്ചു.**





*ശ്രീമതിയുടെ മാതാപിതാക്കൾ: ശങ്കരൻ & പത്മകുമാരി*

7. **ഏട്രിടവെ സങ്കരനും പത്മാഈൗൻട്രോർ (6):7:1.**

*ഏട്രിടവെ = പറയുന്നത്*
*സങ്കരനും പത്മാഈൗൻട്രോർ = ശങ്കരനും പത്മയും മാതാപിതാക്കൾ*

**അച്ഛന്റെ പേര് ശങ്കരൻ. അമ്മയുടെ പേര് പത്മ.**
**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

⑥

**ശ്രീമതിയുടെ മഹാശിനാഡി സൂക്ഷ്മ അതിസൂക്ഷ്മ പൊതുവെയ്കാണ്ഡം**



*ശ്രീമതിയും ഭർത്താവ് അജിത്കുമാറും (1996ലെ ഫോട്ടോ).*

**എഴിലാണെ അജിത്കുമാർ കാന്തനാഹി** (6):7:2.

*എഴിലാണെ = അഴകുള്ള*

*അജിത്കുമാർ കാന്തനാഹി = ഭർത്താവിന്റെ പേര് അജിത് കുമാർ*

**ഭർത്താവിന്റെ പേര്: അജിത്കുമാർ** (6):7:2.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

**സാട്രിടവെ നൂലായ്‌വും നാർപാണീർസർ** (6):7:3.

***സാട്രിടവെ=വിധിപ്രകാരം, നൂലായ്‌വും നാർപാണീർസർ=42 – ാമത്തെ വയസ്സിലാണ് ഈ നാഡി താളിയോല വായിയ്ക്കുന്നത്.***

**(ശ്രീമതിയുടെ) 42 – ാമത്തെ വയസ്സിലാണ് ഈ നാഡിതാളിയോല വായിയ്ക്കുന്നത്.** (6):7:3.

**– സർവ്വാധികാരി പരമഗുരു ശിവദേവൻ**

സാർന്തിടവെ കറിതട്ടും കോൺയാൾതന്നിൽ (6):7:4.

*സാർന്തിടവെ=പറയുന്ന സമയം, കറിതട്ടും=ശനി തുലാം രാശിയിലും, കോൺയാൾതന്നിൽ=ഗുരു മിഥുനത്തിലും.*

നാഡി താളിയോല വായിയ്ക്കുന്ന സമയത്ത്
ശനി തുലാത്തിലും വ്യാഴം മുഥുനത്തിലും.

– സർവ്വാധികാരി പരമഗുരു ശിവദേവൻ

1972 ജനുവരി 16ന് അമ്മയുടെ പാലായിലുള്ള പാറക്കൽ എന്ന തറവാട് വീട്ടിൽ വെച്ചാണ് ശ്രീമതി ജനിച്ചത്. പാലായ്ക്ക് സമീപമുള്ള പാലക്കാട്ട്മലയിലെ അച്ഛന്റെ തറവാടിന്റെ പേര് പുത്തൻപുരയ്ക്കൽ എന്നായിരുന്നു.

രാമകൃഷ്ണ പിള്ളയും ഭാർഗ്ഗവി അമ്മയുമായിരുന്നു ശ്രീമതിയുടെ അമ്മയുടെ മാതാപിതാക്കൾ. വി.എസ്.രാമൻ നായരും കല്യാണിക്കുട്ടി അമ്മയുമായിരുന്നു ശ്രീമതിയുടെ അച്ഛന്റെ മാതാപിതാക്കൾ.

ശ്രീമതി ജനിച്ച് ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ അച്ഛന്റെ അച്ഛൻ പാലക്കാട്ടുമലയിലെ പുത്തൻപുരക്കൽ എന്ന തറവാടും സ്ഥലവും വിറ്റതിനു ശേഷം പാലക്കാട് ജില്ലയിലെ പുലാപ്പറ്റയിൽ വീടും സ്ഥലവും വാങ്ങി താമസമാക്കി. അങ്ങനെയാണ് ശ്രീമതിയുടെ അച്ഛനും പുലാപ്പറ്റയിൽ വീടുണ്ടാക്കി താമസമാക്കിയത്.

ഭിലായ് സ്റ്റീൽ പ്ലാന്റിലായിരുന്നു അച്ഛന് ജോലി. അതുകൊണ്ട് ശ്രീമതി പ്ലസ്ടു വരെ പഠിച്ചത് ഭിലായിലായിരുന്നു. ശ്രീമതിയുടെ ബിരുദ പഠനം പാലക്കാട് മെഴ്സി കോളേജിലായിരുന്നു.

2020ൽ ശ്രീമതിയുടെ മകൻ അശോക് മണാശ്ശേരിയിലെ കെഎംസിടി കോളേജിൽനിന്ന് ബിബിഎ കഴിഞ്ഞു. ●

- അഗസ്ത്യ മഹർഷിയും വിശ്വാമിത്ര മഹർഷിയും എഴുതിയ ഋഷിപ്രോക്ത പുരാതന നാഡി താളിയോലകളിലെ 6 സുപ്രധാന അദ്ധ്യായങ്ങൾ. മലയാളത്തിൽ ആദിതമിഴ് ശ്ലോകങ്ങളും, മലയാള അർത്ഥവും ഗദ്യവിവർത്തനവും വിവരണവും സഹിതം. ശിവദേവ -പാർവതിദേവി ദിവ്യസംഭാഷണം.
- ജീവന്റെ പ്രയാണത്തെക്കുറിച്ച് അറിയുന്നതിനുവേണ്ടി ഭാരതീയ ഋഷിമാർ ശിവദേവ ആജ്ഞപ്രകാരം താളിയോലകളിൽ സംസ്കൃതത്തിൽ എഴുതിയതിന്റെ ആദിതമിഴ് വിവർത്തനത്തിന്റെ മലയാള ഗദ്യവിവർത്തനം.
- ആധുനിക ശാസ്ത്ര ശാഖകൾ അനുദിനം പുതിയ സാങ്കേതിക ഗവേഷണങ്ങളിലൂടെ ജീവിതം മെച്ചപ്പെടുത്തുമ്പോൾ; അറിയാതെ പോകുന്ന ജീവന്റെ രഹസ്യം! അനവധി ജന്മങ്ങളിലൂടെയുള്ള ആത്മാവിന്റെ യാത്ര!! ഭാരതീയ ഋഷിമാർ തെളിവുകൾ സഹിതം ചരിത്ര രേഖയിലൂടെ വെളിപ്പെടുത്തുന്നു!!!
- ആയിരക്കണക്കിന് വർഷങ്ങൾക്കുമുമ്പ് ഋഷിമാർ എഴുതിയതിന്റെ വിവർത്തനം.
- ഭാരത സംസ്കൃതിയുടെ മുഖമുദ്ര! സനാതന സംസ്കൃതിയുടെ ആധുനിക കാലത്തേയ്ക്കുള്ള അതുല്യ സംഭാവന!! ഹൈന്ദവ സംസ്കൃതിയുടെ ജീവന്റെ ജ്ഞാനത്തെക്കുറിച്ചുള്ള ചരിത്രപരമായ തെളിവുകൾ!!!

**ആകെ ശ്ലോകങ്ങൾ: 71. ആകെ വരികൾ: 280. ആകെ പദങ്ങൾ: 840.**

- **ശ്രീരാമന്റേയും ശ്രീകൃഷ്ണന്റേയും പുനരവതാരം.**
- **വിവേകാനന്ദന്റെ പുനർജന്മം.**
- **1970 ഏപ്രിൽ 4ന് ജനിച്ച് ഏഴ് ദിവസം മാത്രം ജീവിച്ച് തിരിച്ചുപോയതിനു ശേഷം 1971 ഡിസംബർ 14-ാം തിയ്യതിയിലെ പുനർജന്മം.**

**ജന്മാന്തരങ്ങളിലൂടെയുള്ള ജീവന്റെ യാത്ര ചരിത്രപരമായി വെളിപ്പെടുത്തുന്ന പുസ്തകം.**




160 Pages
kalkipuri.com





ISBN 978-9-3549300-1-0
9 789354 930010